മേയ് 2019

# ക്രൈസ്തവ കാഹളം



## വിളവിന്റെ നാഥൻ വിളിക്കുന്നു



## നോത്ര് ദാം
## യൂറോപ്പിന്റെ ഹൃദയത്തിൽ ഒരു മുറിവ്



## ശ്രീലങ്ക



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.



മലങ്കര കത്തോലിക്കാ യൂത്ത് മൂവ്മെന്റ് തിരുവനന്തപുരം അതിരൂപതാ സമിതിയുടെ
ആഭിമുഖ്യത്തിൽ ശ്രീലങ്കയിലെ ഭീകരാക്രമണത്തിന് ഇരയായവർക്ക് ഐക്യദാർഢ്യം പ്രഖ്യാപിച്ചു കൊണ്ട്
കത്തിച്ച മെഴുകുതിരികളുമായി അണിനിരന്നപ്പോൾ.
പ്രാർത്ഥനയ്ക്ക് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കതോലിക്കാ ബാവാ നേതൃത്വം നൽകുന്നു




വാല്യം 80
ലക്കം 5

# ഉള്ളടക്കം











രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവ
പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ
എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി
ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com
പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു
ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം
സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056
മാർക്കറ്റിംഗ് & അഡ്വർടൈസ്മെ
റവ. ഫാ. ആന്റണി മരിയഭവൻ
കവർ & ലേഔട്ട്
Fingraph - 9387811920
ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ
പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4
വിലാസം
ക്രൈസ്തവ കാഹളം
സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4



വൈദിക
പരിശീലന
ഘട്ടങ്ങൾ





വിശുദ്ധരാകു
മനുഷ്യരാകു..








ദൈവകരുണയുടെ ഞായർ
ശ്രീലങ്കൻ സഭയ്ക്കുവേണ്ടിയുള്ള പ്രാർത്ഥനാദിനമായി
ആചരിക്കുന്നതു സംബന്ധിച്ച് കെസിബിസി പുറപ്പെടുവിക്കുന്ന സർക്കുലർ








വടവൃക്ഷങ്ങൾ
വീഴുമ്പോൾ














FAKE
NEWS











# ദൈവകരുണയാണ് നമ്മുടെ ആയുധം...

ഏപ്രിൽ മാസം കഴിയുകയാണ്. കർത്താവിന്റെ ഉത്ഥാനം നൽകിയ വലിയ സന്തോഷത്തിന്റെ നാളുകൾ. ആ സന്തോഷത്തിന്റെ മാറ്റ് കുറക്കുന്ന ചില ദുരന്തങ്ങൾ കൂടി ഒപ്പം ഉണ്ടായിരുന്നു. ശ്രീലങ്കയിലും, പാരീസിലെ നോത്രദാം കത്തീഡ്രലിലും സംഭവിച്ച ദുരന്തങ്ങൾ ലോക മനസാക്ഷിയെ തന്നെ ഞെട്ടിച്ച രണ്ടു സംഭവങ്ങളാണ്. കടൽ കടന്ന് മറുകരയെത്തുമ്പോൾ നാം എത്തിച്ചേരുന്ന ചെറിയ ദ്വീപാണല്ലോ ശ്രീലങ്ക. 6% മാത്രമാണ് അവിടുത്തെ ക്രൈസ്തവരുടെ ജനസംഖ്യ. പക്ഷെ ആ ചെറിയ ജനസംഖ്യ ആരയോ ചിലരെ വല്ലാതെ അസ്വസ്ഥതപ്പെടുത്തുന്നു. ആർക്കും ഒരുപദ്രവുമില്ലാതെ തങ്ങൾ വിശ്വസിക്കുന്ന ദൈവത്തെ വിളിച്ചു പ്രാർത്ഥിച്ച് സന്തോഷത്തോടെ ആ രാജ്യത്ത് ജീവിക്കുന്ന ഈ ജനതയുടെ സാന്നിധ്യം ആർക്കാണിത്ര വലിയ അസ്വസ്ഥത ഉണ്ടാക്കിയത് എന്ന് നമുക്ക് അറിയില്ല. പക്ഷെ അവരുടെ പ്രാർത്ഥനാലയങ്ങളിലേക്ക് തോളിൽ ബോംബു സൂക്ഷിച്ച ബാഗുമായി കടന്നു ചെന്ന് പിഞ്ചു കുഞ്ഞുങ്ങളെയടക്കം നിരപരാധികളായ 350-ഓളം ആളുകളെ നിഷ്ക്കരുണം കൊലപ്പെടുത്തുവാൻ എന്ത് ആശയ സംഹിതയാണ് അവരെ പ്രേരിപ്പിച്ചതെന്ന് നമുക്കറിയില്ല. ഒരുകാര്യം ഉറപ്പാണ് അവർ പിശാചിന്റെ കൈയ്യിലെ ഉപകരകണമാണ്. ലോകത്തിൽ മനുഷ്യൻ സമാധാനത്തിൽ ജീവിക്കുന്നതിൽ ഏറ്റവും അസ്വസ്ഥത പിശാചിനാണ്. അതിനെ ആര്, എന്ത് വിളിച്ചാലും നമുക്ക് പിശാചെന്നല്ലാതെ മറ്റൊരുവാക്കും അവരെ വിളിക്കാൻ, അവരെ അതിന് പ്രേരിപ്പിക്കുന്നതിനെ വിളിക്കാൻ ഇല്ല. ഇവിടെ പരിപൂർണ്ണമായ ജാഗ്രതയാണ് നമുക്കാവശ്യം. മനുഷ്യമനസ്സുകളെ തമ്മിൽ അടുപ്പിക്കുവാൻ, തീവ്രവാദത്തെ തീവ്രവാദം കൊണ്ട് നേരിടുവാൻ പ്രേരിപ്പിക്കുന്ന, മനസ്സ് എത്ര ശ്രമിച്ചാലും അതിനപ്പുറത്ത് വർഗ്ഗീയമാകുവാൻ പ്രേരിപ്പിക്കുന്ന ചില ഘടകങ്ങൾ ഇറ്റിറ്റ് വീഴുന്ന ഈ ചോരത്തുള്ളികളിൽ ഉണ്ട്. പക്ഷെ നാം തിരിച്ചറിയേണ്ടതൊന്നുണ്ട്. ദൈവാലയങ്ങളിൽ പ്രാർത്ഥിച്ച നിരപരാധികളായ ഈ മനുഷ്യർ ദൈവത്തിന്റെ കരങ്ങളിലാണ്. അവരാണ് സ്വർഗ്ഗത്തിൽ പോയത്. അവരെ കൊന്നവർ സ്വർഗ്ഗത്തിൽ പോകില്ല. അവർ നിത്യ നരകത്തിന്റെ അവകാശികളാണ്. അവരെപ്പോലും വിധിക്കുവാൻ നമുക്ക് അവകാശമില്ലല്ലോ. കർത്താവ് അവർക്ക് കരുണ നൽകട്ടെ എന്നു പ്രാർത്ഥിക്കാം. ശ്രീലങ്കയിലെ ദുരന്തത്തിൽ മരിച്ചു വീണ നിരപരാധികളുടെ ആത്മാക്കൾ ദൈവത്തിന്റെ കരങ്ങളിൽ സുരക്ഷിതമായിരിക്കുവാൻ നമുക്ക് പ്രാർത്ഥിക്കാം. വേദനിക്കുന്ന കുടുംബങ്ങളെ, ശ്രീലങ്കയിലെ സഭയെ ചേർത്തുനിർത്തി നമുക്ക് പ്രാർത്ഥിക്കാം.

പാരിസിലെ നോത്രദാം കത്തീഡ്രൽ, പാരീസ് നഗരത്തിന്റെ മാത്രമല്ല, ഫ്രാൻസിന്റെയും അതിനപ്പുറത്ത് യൂറോപ്പിന്റെയും അഭിമാനം ഏറ്റുവാങ്ങിയ മഹാ ദൈവാലയമായിരുന്നു. ഈ ദൈവാലയത്തിന്റെ തകർച്ച, അഗ്നിയിൽ അത് ഉരുകിത്തീരുന്നത് നോക്കി നിന്ന് പ്രാർത്ഥിക്കുന്ന ഫ്രഞ്ചു ജനതയുടെ ചിത്രം നമ്മുടെ ഹൃദയങ്ങളിൽ ഉണ്ട്. ഒരു പക്ഷെ അവരുടെ ജീവിതത്തിൽ കുറെനാളുകളായി വന്ന വ്യതിയാനങ്ങൾക്ക് അവർ കൊടുക്കേണ്ടിവന്ന വിലകൂടിയാണ് അത്. ഇന്നവർ കാര്യങ്ങൾ തിരിച്ചറിഞ്ഞുതുടങ്ങിയിരിക്കുന്നു. ആ ദൈവാലയത്തിന്റെ ചത്വരത്തിൽ പ്രാർത്ഥിക്കുവാനായി അവർ ഒരുമിച്ചു കൂടി. ദൈവാലയം അഗ്നി വിഴുങ്ങുന്ന നാളുകൾവരെ അവർകാത്തിരിക്കേണ്ടി വന്നു...പ്രാർത്ഥിക്കുവാൻ. ഇത് കുറേക്കൂടി നേരത്തെ അവർക്കാകാമായിരുന്നു. അപകട സൂചനകൾ അവർക്ക് നൽകപ്പെട്ടിട്ട് നാളുകളായി. സുവിശേഷത്തെ അവഗണിച്ച്, സഭാ ജീവിതത്തെ വേണ്ടെന്നു വച്ച് ഫ്രഞ്ചു ജനത ടൂറിസ്റ്റ് കേന്ദ്രങ്ങളിൽ മതിമറന്നുല്ലസിച്ചപ്പോൾ ദൈവം വസിക്കുന്ന ഈ ദൈവാലയങ്ങൾ വെറും ചരിത്ര സ്മാരകങ്ങളായി അവശേഷിച്ചു. ഇന്ന് അവർ ഈ ദൈവാലയങ്ങളെ യഥാർത്ഥമായി ജീവിക്കുന്ന ദൈവത്തിന്റെ ആലയങ്ങളായി മാറ്റുവാനുള്ള പരിശ്രമത്തിലാണ്. ഒറ്റ ദിവസം കൊണ്ട് ആ ദൈവാലയം പുനരുദ്ധരിക്കുവാനുള്ള പണം ശേഖരിക്കുവാൻ അവർക്ക് സാധിച്ചു. യൂറോപ്പിന്റെ ആത്മാവ് പൂർണ്ണമായും നഷ്ടപ്പെട്ടു പോയിട്ടില്ല എന്നുവേണം കരുതുവാൻ. അതിനെ മടക്കിക്കൊണ്ടുവരാനുള്ള പരിശ്രമമാണ് ഇനി ആവശ്യമായിട്ടുള്ളത്.

തീവ്രവാദത്തെ ലോകമൊറ്റക്കെട്ടായി നേരിടുകയാണ് വേണ്ടത്. തീവ്രവാദത്തിന്റെ നാളുകൾ എന്നു തീരും എന്നുള്ളതാണ് നമ്മുടെ എല്ലാവരുടെയും ആശങ്ക. പടിവാതിൽക്കൽ എത്തിനിൽക്കുന്ന ചാവേർ സംഘങ്ങൾ എന്നാണ് നമ്മുടെ ദൈവാലയങ്ങളിലേക്കും നമ്മുടെ ആൾക്കൂട്ടങ്ങളിലേക്കും ഇരച്ചുകയറാൻ പോകുന്നത് എന്നുള്ളത് കാത്തിരിക്കുകയാണ് നാം. ശക്തമായ പ്രാർത്ഥന നമുക്കാവശ്യമുണ്ട്. പ്രാർത്ഥനയിലൂടെ, ഉപവാസത്തിലൂടെ, പ്രായശ്ചിത്തത്തിലൂടെ ദൈവത്തോട് ചേർന്നു നിൽക്കുന്ന നിമിഷങ്ങളിലൂടെ നമുക്ക് ഈ സാത്താനിക പരീക്ഷണങ്ങളെ അതിജീവിക്കുവാൻ സാധിക്കും. സാത്താൻ സർവ്വശക്തിയും സ്വീകരിച്ച് അതിന്റെ പൂർണ്ണതയിൽ ദൈവത്തെയും ദൈവജനത്തെയും വെല്ലുവിളിക്കാൻ ആരംഭിച്ചിരിക്കുന്നു. ഈ സാത്താനിക പോരാട്ടത്തിൽ നമ്മുടെ ആയുധം വി.കുർബാനയും, ദൈവവചനവും, ജപമാലയുമാണ്. അതിനപ്പുറത്ത് ഒരായുധവും നമ്മുടെ കൈകളിൽ നൽകപ്പെട്ടിട്ടില്ല. നമ്മുടെ മതഗ്രന്ഥങ്ങളോ വിശ്വാസ സംഹിതയോ നമ്മുടെ ആശയങ്ങളോ ഒരിക്കലും വാളെടുക്കുവാൻ, മറ്റുള്ളവരെ കൊല്ലുവാൻ നമ്മെ പ്രേരിപ്പിക്കുന്നില്ല. ഒരുപക്ഷെ നമ്മുടെ വിശ്വാസത്തിന്റെ പ്രത്യേകതയും അതുതന്നെയാണ്. ആ പ്രത്യേകതയിലാണ് നമ്മുടെ അഭിമാനവും! നമ്മുടെ സന്തോഷവും! നമ്മുടെ സമാധാനവും!!!.



bovasmathew@gmail.com
9447661943

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,

## പിതൃമൊഴി



# ഉയിർപ്പിന്റെ മഹത്വീകരണവും ഭീകരതയുടെ കറുത്ത പുകയും

സത്യം കുരിശു വഹിക്കുന്നു, സത്യം കുരിശിൽ തറയ്ക്കപ്പെടുന്നു, സത്യത്തെ കുരിശിൽ തറച്ച് നാലാൾ കാൺകെ വധിക്കുന്നു, സേനയെ കാവൽ നിർത്തുന്നു. അതേ! യേശുവെന്ന സത്യത്തെ വഹിക്കുവാൻ യഹൂദർക്ക് കഴിഞ്ഞു. എല്ലാത്തിനും അവസാനമായി എന്നവർ വിചാരിച്ചു. യഹൂദ്യായിലെ ബ്രേക്കിംഗ് ന്യൂസിന്റെ അടക്കം പറച്ചിലാണ് എമ്മാവൂസ് യാത്രക്കാർ രണ്ടുപേരുടെയും സംഭാഷണം. മൂന്നാമൻ അപരിചിതൻ യാത്രാക്കാരോടൊപ്പം കൂടിയപ്പോൾ വീണ്ടും റിപ്പോർട്ടിംഗ് ആയി. എന്നാൽ ഞായറാഴ്ചയുടെ പ്രഭാതം മഹത്വകിരണങ്ങൾ സമ്മാനിച്ച് കടന്നുവന്നു. “യേശുക്രിസ്തു ഉയർത്തെഴുന്നേറ്റു!” അതുവരെ പകച്ചു നിന്നവർ ആഹ്ലാദഭരിതരായി! “ജീവിച്ചിരിക്കുന്നവനെ മരിച്ചവരുടെ ഇടയിൽ അന്വേഷിക്കുന്നതെന്തിന്?”(ലൂക്ക 24:5). ദൂതന്മാരുടെ ചോദ്യം കൂടി ആയപ്പോൾ ഉയിർപ്പു ഞായറിന്റെ മഹത്വം കൂടുതൽ പ്രകടമായി. “ക്രിസ്തു ഇതെല്ലാം സഹിച്ച് മഹത്വത്തിലേക്ക് പ്രവേശിക്കേണ്ടിയിരുന്നില്ലേ?”(ലൂക്ക 24:27). യേശുകർത്താവിന്റെ ഉയിർപ്പിനെക്കുറിച്ച് സ്ഥിരീകരിക്കുവാൻ കൂടുതൽ ചോദ്യോത്തരങ്ങൾ ആവശ്യമായി വന്നില്ല. ഉയിർത്തെഴുന്നേറ്റ യേശു കർത്താവ് കൂടുതൽ ശക്തനായി അവരുടെയിടയിൽ വ്യാപരിക്കുവാൻ തുടങ്ങി.

ഉയിർത്തെഴുന്നേറ്റവൻ ശക്തനായി പ്രത്യക്ഷപ്പെട്ടുവെന്നു മാത്രമല്ല ഉയിർത്തെഴുന്നേറ്റ യേശുകർത്താവിന്റെ നാമത്തിൽ ശക്തിയും കൃപയും വ്യാപരിക്കുവാൻ തുടങ്ങി എന്നത് ശ്ലീഹന്മാരുടെ നടപടികളിൽ വ്യക്തമത്രേ. “നസ്രായനായ യേശു ക്രിസ്തുവിന്റെ നാമത്തിൽ എഴുന്നേറ്റു നടക്കുക” പത്രോസ് ശ്ലീഹായുടെ കൽപനയിൽ യറുശലേം ദൈവാലയത്തിന്റെ സുന്ദര കവാടത്തിലെ മുടന്തനായമനുഷ്യൻ എഴുന്നേറ്റു നടന്നത് (അപ്പ:4.6-8) ഉയിർത്തെഴുന്നേറ്റവന്റെ കൃപയുടെ മഹത്വഅടയാളമാണ്. അതേ! ഉയിർത്തെഴുന്നേറ്റവൻ ജീവിക്കുന്ന, ജീവിപ്പിക്കുന്ന ദൈവസാന്നിധ്യമാണ്, മഹത്വത്തിന്റെയും കൃപയുടെയും അടയാളമാണ് അന്നും ഇന്നും. യേശു കർത്താവിന്റെ ഉയിർപ്പ് ദൈവമഹത്വത്തിന്റെ ഒളിമങ്ങാത്ത ശോഭയും യേശുവിനെ അനുഗമിക്കുന്നവർക്ക് പ്രത്യാശവയ്ക്കാവുന്ന കേന്ദ്രവുമത്രെ! ഈ മഹത്വം സകല വീഴ്ചകളെയും അതിജീവിക്കുന്ന ദൈവകൃപയുടെ അടയാളമാണ്. ഈ മഹത്വത്തെ തമസ്കരിക്കുവാൻ അന്ധകാരത്തിനോ നാരകീയ ശക്തികൾക്കോ ആവില്ലാ. ഉയിർപ്പ് ജീവിക്കുന്നതും ജീവിപ്പിക്കുന്നതുമാണ്.

കറുത്ത പുക എപ്പോഴും സമ്മാനിക്കുന്നത്  പരാജയമാണ്, പരാജയഭീതിയാണ്. ഭീകരത അവശേഷിപ്പിക്കുന്ന കറുത്ത പുകയും എരിഞ്ഞടങ്ങിയ ചാമ്പലും അസ്വസ്ഥതയും ഭയവും ആകാംക്ഷയും മനസ്സിൽ സൃഷ്ടിക്കുന്നു. ഈസ്റ്റർ ദിനത്തിൽ, കടലിനക്കരെ നിന്ന് നാം കേട്ടത് കൊളംബോയിൽ നിന്നുള്ള ഒരു നീണ്ട നിലവിളിയാണ്!. ശ്രീലങ്ക എന്ന നമ്മുടെ അയൽപക്കം

യുദ്ധത്തിന്റെയും തീവ്രവാദത്തിന്റയും വംശീയ പോർവിളികളുടെയും സംഘർഷത്തിൽ നിന്ന് തിരികെ വന്നിട്ട് കുറച്ചു കാലമെ ആയിട്ടുള്ളൂ. സമാധാന പ്രാവിനെ ആ ദ്വീപിൽ നിന്നും ആട്ടി ഓടിക്കുവാനുള്ള ഭീകര പ്രവർത്തനങ്ങളാണ് ഈസ്റ്റർ ദിനത്തിൽ ലോകം അവിടെ കണ്ടത്. മുന്നോറോളം നിരപരാധികളെ കൊലപാതകവും ഏതാനും ദൈവാലയങ്ങളുടെ നാശവും പൊതു സേവന കേന്ദ്രങ്ങളുടെ തകർച്ചയും മാത്രമല്ല നടന്നത്. ഭീകരത എന്നതിന്റെ പേടിപ്പെടുത്തുന്ന പുതിയൊരു കാഴ്ചയും ദൈവാലയത്തിന്നുള്ളിൽ കയറി ഭീകരർ നൽകി. ദൈവാരാധനയ്ക്കായി വന്ന നിരപരാധികളുടെ രക്തംകൊണ്ട് ഭീകരർ എന്തു നേട്ടമുണ്ടാക്കി. ശ്രീലങ്കൻ ജനതയെ പ്രാർത്ഥനയിൽ നമുക്ക് ചേർത്തു നിർത്താം. കൊളംബോയിലെ ആർച്ചു ബിഷപ്പ് കർദ്ദിനാൾ മാൽക്കം രഞ്ജിത് തിരുമേനിയെ ഞാൻ ഫോണിൽ വിളിച്ചു സംസാരിച്ചിരുന്നു. നമ്മുടെ സഭയുടെ പ്രാർത്ഥനയും സ്നേഹവും കൂട്ടായ്മയും ഞാൻ അദ്ദേഹത്തെ അറിയിച്ചിരുന്നു. വ്യക്തിപരമായി അടുപ്പമുള്ള അദ്ദേഹത്തെയും സഭാ മക്കളെയും അവിടെ ചെന്ന് കാണണമെന്നു ആഗ്രഹച്ചൂ എങ്കിലും ഇപ്പോൾ പ്രായോഗികമായി അതു നടത്തുവാൻ ഏറെ ബുദ്ധിമുട്ടുണ്ടെന്നതും അദ്ദേഹത്തിൽ നിന്ന് മനസ്സിലാക്കി. പുതു ഞായർ ദിവസം-കരുണയുടെ ദിവസം- കേരള കത്തോലിക്കാ സഭയോട് ചേർന്ന് കേരള സഭാ മക്കൾ എല്ലാവരും ശ്രീലങ്കൻ ജനതയ്ക്കു വേണ്ടി പ്രത്യേകം പ്രാർത്ഥിക്കണം എന്ന് ഞാൻ ഏവരേയും ഓർമ്മപ്പെടുത്തുന്നു. ശ്രീലങ്കൻ ജനതയുടെ 6% ജനങ്ങളാണ് രാജ്യത്തെ ക്രൈസ്തവരായിട്ടുള്ളത്. ദൈവകരങ്ങളിലേക്ക് അവരെ ഭരമേൽപ്പിക്കാം.

ഭീകരത ഒരിടത്തും ജീവൻ നൽകിയിട്ടില്ല; ജീവൻ എടുത്തിട്ടേയുള്ളൂ. ജീവൻ എടുക്കുന്നവനാണോ ജീവൻ നൽകുന്നവനാണോ പ്രധാനം? നമ്മൾ ആരെയാണ് അനുസരിക്കേണ്ടത്; ജീവൻകൊടുക്കന്നവനെയോ ജീവനെ ഇല്ലാതാക്കുന്നവനെയോ? വിശ്വാസികൾ, നന്മയിൽശരണം വച്ചിരിക്കുന്നവർ മറുപടി കൊടുക്കേണ്ട വിഷയമാണിത്. ഫ്രാൻസിലെ നോദർഡാം കത്തീഡ്രലിലെ ചാരവും കറുത്ത പുകയും ഓർമ്മപ്പെടുത്തുന്നതും വ്യത്യസ്ത വിഷയങ്ങളല്ലല്ലോ?.

ഭീകരത, ജീവനെ പരിഹസിച്ചു തുടങ്ങും ജീവൻ എടുത്തു പോർവിളി നടത്തും ജീവനെ ചവിട്ടിമെതിച്ച് സംഹാര താണ്ഡവമാടും; കറുത്ത പുക സമ്മാനിക്കും, കുറച്ചു ചാരം അവശേഷിപ്പിക്കും, ഹൃദയം നുറുങ്ങിയ ഏറപ്പേരെ കാഴ്ചക്കരും നോക്കുകുത്തികളുമാക്കും. മക്കൾ നഷ്ടപ്പെട്ട മാതാപിതാക്കളോടോ ഉറ്റവർ വേർപെട്ടുപോയ മക്കളോടോ ഭീകരർക്ക് സഹതാപമുണ്ടോ? അതിൽ നിന്ന് വ്യത്യസ്തമായി, യേശുകർത്താവ് അരുളിച്ചെയ്യുന്നു: “ഞാൻ വന്നിരിക്കുന്നത് ജീവൻ ഉണ്ടാക്കുവാനും, അത് സമൃദ്ധമായി ഉണ്ടാകുവാനുമത്രേ!”(യോഹ 10:10).

“പുകപൊങ്ങും മരണത്താഴ്വരയിൽ
പുതു ജീവൻ പൂന്തളിർ അണിയുന്നു
മാനവരും സ്വർഗ്ഗ നിവാസികളും
വിജയാനന്ദത്തിൽ മുഴുകുന്നു”

നിങ്ങളുടെ പിതാവ്,

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# വൈദിക പരിശീലന ഘട്ടങ്ങൾ

**റവ. ഡോ. ജോൺ കുറ്റിയിൽ**
റെക്ടർ, സെന്റ് അലോഷ്യസ് മൈനർ സെമിനാരി, തിരുവനന്തപുരം

ദൈവം താൻ സൃഷ്ടിച്ച ഈ ലോകത്തെ നിരന്തരം പരിപാലിക്കുന്നതിന്റെ പ്രകടമായ അടയാളങ്ങളാണ് മനുഷ്യർക്കു നൽകുന്ന ജീവിത ദൗത്യങ്ങൾ അഥവാ ദൈവവിളികൾ. നല്ല ആന്തരികതയുള്ളവർക്കാണ് തന്റെ വിളിയെപ്പറ്റി കൃത്യമായ വെളിച്ചം ലഭിക്കുക. ഈ ലോകത്തെ ക്രിസ്തുവിന്റെ പൗരോഹിത്യത്തിലൂടെ മനോഹരമാക്കാൻ വിളിക്കപ്പെട്ടവരാണ് പുരോഹിതർ. ബലിയർപ്പകനും ബലിവസ്തുവും ഒന്നായിതീരുന്ന പൗരോഹിത്യമാണ് ക്രിസ്തുവിന്റേത്. പൗരോഹിത്യത്തിന്റെ ഈ ആന്തരിക ചൈതന്യത്തിലേക്ക് വിളിക്കപ്പെട്ടവരെ നയിക്കുക എന്നതാണ് വൈദിക പരിശീലനത്തിന്റെ ലക്ഷ്യം.

അപ്പസ്തോലന്മാരെ വിളിച്ചു ചേർക്കുമ്പോൾ ക്രിസ്തുവിന്റെ ലക്ഷ്യവും ഇതു തന്നെയായിരുന്നു. അയക്കപ്പെടുംമുമ്പ് പരിശീലനത്തിനായി അവർ തന്നോടൊത്ത് വസിക്കുക (മർക്കോ: 3:13–15). ഈ “സഹവാസത്തിൽ” ക്രിസ്തു, ശിഷ്യന്മാർക്ക് പകർന്നു നൽകുക തന്നെക്കുറിച്ചോ സ്വർഗരാജ്യത്തെക്കുറിച്ചോ ഉള്ള അറിവ് മാത്രമല്ല, തന്നെ തന്നെയാണ്. വി. കുർബ്ബാന സ്ഥാപിച്ചുകൊണ്ടാണ് ഈ പരിശീലന പ്രക്രിയ ക്രിസ്തു പൂർത്തിയാക്കുക. പെന്തിക്കോസ്തിയിലൂടെ പരിശീലിക്കപ്പെട്ടവർ അഭിഷേചിക്കപ്പെട്ടു.

പൗരോഹിത്യ ദൈവികവിളിയൂടെ പരിരക്ഷണം സഭ എക്കാലത്തും പ്രാധാന്യം കൊടുക്കുന്ന കാര്യമാണ്. വിളിക്കപ്പെട്ടവരെ മാത്രം പൗരോഹിത്യത്തിലേക്ക് നയിക്കുക, അവരെ യഥായോഗ്യം പരിശീലിപ്പിക്കുക എന്നിവയ്ക്ക് സഭ മുൻഗണന നൽകുന്നു. (പരിശീലനം ഒരു അർത്ഥിയുടെ സമഗ്രവികസനം ലക്ഷ്യമാക്കിയുള്ളതാണ്. ആദ്ധ്യാത്മികവും, ശാരീരികവും, മാനസികവും, ബൗദ്ധികവുമായ തലങ്ങളെ സ്പർശിക്കുകയും രൂപപ്പെടുത്തുകയും ചെയ്യുന്ന പരിശീലന രീതിയാണ് കത്തോലിക്ക സഭ അനുവർത്തിക്കുന്നത്).

## മൈനർസെമിനാരി പരിശീലനം

ദൈവവിളി സൂക്ഷമമായി കൈകാര്യംചെയ്യേണ്ട ഒരു വിത്താണ് (Dalicate Seed). പൗരോഹിത്യത്തിലേക്കുള്ള ദൈവവിളിയുടെ വളർച്ചയ്ക്കും പക്വതപ്രാപിക്കലിനും അനുയോജ്യമായ പരിതസ്ഥിതി ആവശ്യമാണ്. അത്തരം പരിതസ്ഥിതിയാണ് മൈനർ സെമിനാരിയിൽ ക്രമീകരിക്കപ്പെടുക. പൗരോഹിത്യ ദൈവവിളിയുടെ അടയാളങ്ങൾ പ്രകടമാക്കുന്നവരെ തിരിച്ചറിയാനും പരിശീലിപ്പിക്കാനും തെരഞ്ഞെടുക്കാനുമുള്ള ഇടമാണ് ഇത്. 15 വയസ്സിനു മുകളിലുള്ള മിനിമം പത്താംക്ലാസ് പാസായ അർത്ഥികളെയാണ് ഇവിടെ പരിശീലനത്തിനായി സ്വീകരിക്കുക. ഇവരുടെ ആദ്ധ്യാത്മികവും, മാനസികവും, ശാരീരികവും, ബൗദ്ധികവുമായ പരിശീലനം സൂക്ഷമമായ ശ്രദ്ധയോടെ ഇവിടെ നിർവ്വഹിക്കുന്നു. യേശുവുമായുള്ള അതിഗാഢമായ സൗഹൃദം സൃഷ്ടിക്കാനും, ജീതിത വിശുദ്ധി പാലിക്കുന്നതിലൂടെയുള്ള ആനന്ദം അനുഭവിക്കാനും അനുയോജ്യമായ ആദ്ധ്യാത്മിക പരിശീലനം അവർക്ക് നൽകുന്നു. ആരാധനക്രമാധിഷ്ഠിതമായ ആദ്ധ്യാത്മികതയിലേക്ക് അർത്ഥികൾ നയിക്കപ്പെടുന്നത് ഈ കാലഘട്ടത്തിലാണ്.

## പഠനദൈർഘ്യം:

അടിസ്ഥാനയോഗ്യത പത്താംക്ലാസ് മാത്രമുള്ള വിദ്യാർത്ഥിക്ക് മൈനർ സെമിനാരിയിൽ 4 വർഷത്തെ പരിശീലനം നൽകുന്നു. +2 വിന് ശേഷം സെമിനാരിയിൽ പ്രവേശിക്കുന്നവർ 2 വർഷംകൊണ്ട് മൈനർസെമിനാരി പരിശീലനം പൂർത്തിയാക്കുന്നു. സെമിനാരിയിൽ പ്രവേശിക്കുന്ന ആദ്യ വർഷം എല്ലാവർക്കും ബൈബിൾ, ആരാധനാക്രമം, സഭാചരിത്രം, മതബോധനം, വ്യക്തിത്വവികസനം, വ്യത്യസ്ഥ ഭാഷകൾ, സംഗീതം, വാദ്യോപകരണം എന്നിവയിൽ പരിശീലനം നൽകുന്നു. തുടർന്നുള്ള വർഷങ്ങളിൽ +2 പഠനം പൂർത്തിയാക്കാത്തവർ സെമിനാരിയിൽ നിന്നുകൊണ്ട് തങ്ങളുടെ

ഹയർസെക്കന്ററി പഠനങ്ങൾ പൂർത്തിയാക്കുന്നു. തുടർന്ന് 4-ാം വർഷ സെമിനാരി പഠനം തുടരുന്നു. +2 കഴിഞ്ഞ് സെമിനാരിയിൽ ചേർന്നവരും ഒന്നാം വർഷ പരിശീലനത്തിനു ശേഷം നാലാം വർഷ പരിശീലനം നടത്തുന്നു. ബൈബിൾ, ആരാധനാക്രമം, ആദ്ധ്യാത്മിക ജീവിതം, ഇംഗ്ലീഷ്, ഹിന്ദി, സുറിയാനി, ലത്തീൻ ഭാഷകൾ, സഭാചരിത്രം, സൈക്കോളജി എന്നീവിഷയങ്ങളിൽ തുടർപരിശീലനം നൽകുന്നു. ആദ്ധ്യാത്മികതയിൽ പക്വവും ദൃഢവുമായ അടിസ്ഥാനം മൈനർസെമിനാരി പരിശീലനത്തിൽ ലഭ്യമാക്കുന്നവരെ മാത്രമാണ് ഫിലോസഫി പഠനത്തിനായി അയക്കുക.

## ഫിലോസഫി പഠനം

ബൗദ്ധികവും മാനുഷികവുമായ പരിശീലനത്തിന്റെ മർമ്മ പ്രധാനമായ ഒരു ഘട്ടമാണ് തത്വശാസ്ത്രപഠനത്തിന്റേത്. "മനുഷ്യനെയും ലോകത്തെയും ദൈവത്തെയും കുറിച്ച് അഗാധവും സമഗ്രവുമായ അറിവു സമ്പാദിക്കാൻ പ്രാപ്തരാകത്തക്കവിധത്തിൽ വിദ്യാർത്ഥികൾക്ക് തത്വശാസ്ത്ര ജ്ഞാനം പ്രദാനം ചെയ്യണം... വിദ്യാർത്ഥികൾ സമകാലീന ചിന്താഗതികളെ ശരിയായി മനസ്സിലാക്കി, ആധുനിക മനുഷ്യനുമായുള്ള സംവാദത്തിന് തക്കതായ പരിശീലനം നേടുന്നു എന്നതാണതിന്റെ പരിണിതഫലം". (രണ്ടാം വത്തിക്കാൻ കൗൺസിൽ, വൈദിക പരിശീലനം 15). ഈ പരിശീലനം വൈദിക വിദ്യാർത്ഥികളെ സത്യവിശ്വാസത്തിന്റെ അന്ത:സത്ത മനസ്സിലാക്കുന്നതിനും അബദ്ധസിദ്ധാന്തങ്ങളുടെ അടിസ്ഥാന തത്വങ്ങൾ ആരാഞ്ഞറിഞ്ഞ് ഖണ്ഡിക്കാനും അവരെ പ്രാപ്തരാക്കുന്നു. വിവിധ മതദർശനങ്ങളുടേയുംപാശ്ചാത്യ-പൗരസ്ത്യ തത്വസംഹിതകളുടെയും, പ്രത്യയശാസ്ത്രങ്ങളുടെയും ആഴത്തിലുള്ള പഠനം ഈ കാലഘട്ടത്തിൽ നടക്കുന്നു.

തത്വശാസ്ത്ര പഠനം മൂന്നുവർഷത്തെ പരിശീലനമാണ്. ഈ കാലയളവിൽ സെമിനാരികളിലെ ഫിലോസഫി പാഠ്യപദ്ധതിയോടൊപ്പം തന്നെ സെക്കുലർ യൂണിവേഴ്സിറ്റികളിൽ നിന്നും ഫിലോസഫിയിൽ ഡിഗ്രിപഠനം കൂടി അവർ പൂർത്തിയാക്കുന്നു. മലങ്കര സഭയിലെ വിവിധ മൈനർസെമിനാരി പരിശീലനം പൂർത്തിയാക്കുന്ന സെമിനാരി വിദ്യാർത്ഥികളെ കേരളത്തിനകത്തും പുറത്തുമുള്ള വിവിധ സെമിനാരികളിലയച്ച് ഫിലോസഫി പഠിപ്പിക്കുന്നു. ഇത് മറ്റ് സഭകളുമായും സഭയിലെ വൈദികരുമായുള്ള അവരുടെ ബന്ധം വർദ്ധിപ്പിക്കുകയും, വിവിധ സംസ്കാരങ്ങളെയും ഭാഷകളെയും സ്വാംശീകരിച്ച് സമഗ്രമായ വ്യക്തിത്വം സ്വന്തമാക്കാൻ സഹായിക്കുന്നു. ഡിഗ്രിപഠനം പൂർത്തിയാക്കിയതിനുശേഷം ഫിലോസഫി പഠിക്കാൻ പോകുന്നവരെ ചില സെമിനാരികളിൽ എം. എ ഫിലോസഫി രണ്ടു വർഷംകൊണ്ട് പഠിപ്പിക്കാറുണ്ട്.

## പ്രായോഗിക പരിശീലനം (Regency Period)

ആദ്ധ്യാത്മിക പരിശീലനത്തിന് ഉറച്ച അടിത്തറപാകാനും തങ്ങളുടെ പൗരോഹിത്യ ദൈവവിളിയെ സ്വതന്ത്രമനസ്സോടും, പക്വതയോടും ആശ്ലേഷിക്കാനും റീജൻസികാലഘട്ടം സെമിനാരി വിദ്യാർത്ഥികളെ സഹായിക്കുന്നു. ഫിലോസഫി പഠനത്തിനുശേഷമാണ് ഈ പരിശീലനം ക്രമീകരിച്ചിരിക്കുക. വ്യത്യസ്ത അജപാലന ശുശ്രൂഷകളിലേക്ക് ഒരു വർഷത്തെ കാലയളവിലേക്കാണ് അവർ നിയമിക്കപ്പെടുക. ഈ കാലഘട്ടത്തിൽ വിദ്യാർത്ഥികളുടെ വൈദികവൃത്തിയോടുള്ള ആഭിമുഖ്യം ശരിയായി പരിശോധിക്കുന്നതിനും, വിലയിരുത്തുന്നതിനും സാധിക്കും. സാധാരണ ഏതെങ്കിലും സഭാ സ്ഥാപനങ്ങളിലോ, ഇടവകകളിലോ, മിഷനുകളിലോ ആണ് അവർ നിയമിക്കപ്പെടുക. ഈ കാലയളവിൽ അവർ നിശ്ചയിക്കപ്പെട്ട ഒരു പുരോഹിതന്റെ മേൽനോട്ടത്തിൻ കീഴിലായിരിക്കും പ്രവർത്തിക്കുക. പ്രായോഗിക പരിശീലനം പൂർത്തിയാക്കുമ്പോൾ പ്രസ്തുത വൈദികൻ വൈദിക വിദ്യാർത്ഥിയെപറ്റി സമഗ്രമായ ഒരു റിപ്പോർട്ട് മേലധികാരിക്ക് നൽകുന്നു. ഈ റിപ്പോർട്ടിന്റെയും മുൻ റിപ്പോർട്ടുകളുടേയും അടിസ്ഥാനത്തിൽ ഭദ്രാസനാധ്യക്ഷന് അർത്ഥിയുടെ പൗരോഹിത്യ വിളിയോടുള്ള ആഭിമുഖ്യം ബോധ്യപ്പെട്ടാൽ വൈദിക വസ്ത്രം നൽകി ദൈവശാസ്ത്ര പഠനത്തിനയക്കുന്നു.

## ദൈവശാസ്ത്രം പഠനം

വിശുദ്ധഗ്രന്ഥത്തിന്റെയും, സഭാപിതാക്കന്മാരുടെ പഠനങ്ങളുടെയും ആരാധനാക്രമത്തിന്റെയും സഭാചരിത്രത്തിന്റെയും, സഭാ പ്രബോധനങ്ങളുടെയും, വിശ്വാസസത്യങ്ങളുടെയും, സഭാ നിയമങ്ങളുടെയും പഠനകാലയളവാണിത്. വൈദികനടുത്ത ആത്മീയത പരിശീലിക്കുന്ന ഏറ്റവും അടുത്ത ഒരുക്കത്തിന്റെ കാലഘട്ടമാണിത്. നാലു വർഷത്തെ ദൈവശാസ്ത്രപരിശീലനമാണ് കത്തോലിക്ക സഭ നിർദ്ദേശിക്കുന്നത്. ഓരോ വർഷത്തെ പരിശീലനത്തിനുശേഷം വൈദിക വിദ്യാർത്ഥികൾ പൗരോഹിത്യാഭിഷേകത്തിനു മുമ്പുള്ള ചെറു പട്ടങ്ങൾ സ്വീകരിക്കുന്നു. ഒന്നാം വർഷം "മ്സമറോനോ" രണ്ടാം വർഷം "കോറുയോ", മൂന്നാം വർഷം "ഹെവുപ്പതിയക്ക്നോ", നാലാം വർഷം "മ്ശംശോനോ" എന്നീ പട്ടങ്ങൾ സ്വീകരിക്കുന്നു. ഓരോ വർഷവുമ സെമിനാരി പരിശീലകർ നൽകുന്ന റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലാണ് ഈ പട്ടങ്ങളിലേക്ക് അർത്ഥികളെ പ്രവേശിപ്പിക്കുക. മലങ്കര കത്തോലിക്കാ സഭയിലെ എല്ലാ രൂപതകളിൽ നിന്നുമുള്ള വൈദിക വിദ്യാർത്ഥികളെ ദൈവശാസ്ത്ര പരശീലനത്തിനയക്കുക തിരുവനന്തപുരത്തെ സെന്റ് മേരീസ് മലങ്കര സെമിനാരിയിലാണ്. ദൈവശാസ്ത്രപഠനം പൂർത്തിയാക്കിയ ശേഷം പൗരോഹിത്യത്തിലേക്ക് പ്രവേശിക്കപ്പെടുംമുമ്പ് കുറേ കാലത്തേക്ക് ഡീക്കൻ



ശുശ്രൂഷചെയ്യുന്നതിനായി വൈദിക വിദ്യാർത്ഥികളെ നിയമിക്കാറുണ്ട്. മേലധികാരികളുടെയും പരിശീലകരുടേയും സാക്ഷ്യപത്രത്തിന്റെ അടിസ്ഥാനത്തിലും വ്യക്തിപരമായ അന്വേഷണങ്ങളുടെയും പ്രാർത്ഥനകളുടേയും പിൻബലത്തിലുമാണ് മേൽപട്ടക്കാരൻ അർത്ഥികൾക്ക് പൗരോഹിത്യാഭിഷേകം നൽകുക.

## ഉപസംഹാരം

വൈദികാർത്ഥികളുടെ സമഗ്രമായ പരിശീലനമാണ് 12 വർഷത്തെ പരിശീലനകാലയളവ് ലക്ഷ്യം വയ്ക്കുക. ക്രിസ്തീയ പൗരോഹിത്യ ജീവിതത്തിന്റെ അന്തസത്ത ബോധ്യപ്പെടുത്തുന്നതിനും അതിനായി ആത്മാർപ്പണം ചെയ്യുന്നതിനുമാണ് പരിശീനം ഒരു വ്യക്തിയെ പ്രാപ്തമാക്കുന്നത്. ക്രിസ്തുഭാവങ്ങളെ സ്വജീവിതത്തിലൂടെ സ്വയമറിഞ്ഞ് ദൈവജനത്തിന് സംലഭ്യമാക്കാൻ അർത്ഥിയെ സഹായിക്കുന്ന പരിശീലന രീതികളാണ് സഭ നിർദ്ദേശിക്കുന്നത്. പരിശീലന കാലയളവിന്റെ ദൈർഘ്യം ഈ പൗരോഹിത്യത്തിന്റെ മഹത്വത്തേയും അതിന്റെ വെല്ലുവിളികളേയും അടയാളപ്പെടുത്തുന്നു. ഏതു ഘട്ടത്തിലും സ്വതന്ത്രമായ തീരുമാനമെടുക്കാൻ വൈദിക വിദ്യാർത്ഥികൾക്ക് അവസരം നൽകുന്ന വിധത്തിലാണ് പരിശീലന ഘട്ടങ്ങൾ ക്രമീകരിച്ചിരിക്കുക. ഫിലോസഫി പഠനം വരെയുള്ള കാലഘട്ടത്തിൽ സെക്യുലർ ഡിഗ്രി പഠനങ്ങൾ നടത്തണം എന്ന് സഭനിഷ്കർഷിച്ചിരിക്കുന്നത് വിദ്യാർത്ഥികൾ മറ്റൊരു ജീവിതാന്തസ്സ് തിരഞ്ഞെടുക്കുന്നെങ്കിൽ അവരുടെ സെക്യുലർ പഠനം തുടരുന്നതിന് സഹായിക്കുന്നതിനാണ്. വൈദിക പരിശീലനത്തിൽ പൗരോഹിത്യവിളിയെ സംരക്ഷിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നതോടൊപ്പം ഈ വിളി സ്വീകരിച്ചിട്ടില്ലാത്തവരെ അവരുടെ വിളികൾ കണ്ടെത്തുവാനും പരിശീലകർ ശ്രദ്ധ പുലർത്തുന്നു.



# വിശുദ്ധരാകു മനുഷ്യരാകു..



ക്ലിന്റൻ ഡാമിയൻ

ആധുനിക ലോകത്ത് വിശുദ്ധിയിൽ ഒരു ജീവിതം അസാധ്യമാണെന്നാണ് പറയപ്പെടുന്നത്. വർദ്ധിച്ചു വരുന്ന സുഖലോലുപതയും ആഡംബര ജീവിതഭ്രമവും ഒരു താൽക്കാലികവും നൈമഷികവുമായൊരു ലോകം തീർക്കുമ്പോൾ വിശുദ്ധി നിറഞ്ഞ ജീവിതം ഒരു നവയുഗ സഹനമായി തീരുന്നു. എന്തിന് ഞാൻ വിശുദ്ധി നിറഞ്ഞ ജീവിതം തിരെഞ്ഞടുക്കണം എന്ന ചോദ്യത്തിന് മുൻപിൽ പലപ്പോഴും ഉത്തരം നൽകാൻ മടിക്കുന്നു. അല്ലെങ്കിൽ ഒഴിഞ്ഞു മാറുന്നു. ലോകത്തിന്റെതായ കംഫർട്ട് സോണുകളിൽ ജീവിതം തള്ളിനീക്കാൻ ആഗ്രഹിക്കുമ്പോൾ ഓർക്കുക. നാം ക്രിസ്ത്യാനികൾ വിളിക്കപ്പെട്ടിരിക്കുന്നത് ക്രിസ്തുവിന്റെ പാത പിൻതുടരാനാണ്. അങ്ങനെ ജീവിക്കുമ്പോഴാണ് നാം ക്രിസ്തുവിന്റെതായി മാറുന്നത്. അല്ലെങ്കിൽ ലോകത്തിന്റെതായി ജീവിതം കഴിഞ്ഞു നീങ്ങുന്ന നാം എങ്ങനെ ക്രിസ്തുവിന്റെതായി തീരും. അവൻ തന്നെ നമ്മോട് പറഞ്ഞിട്ടുണ്ട്. ഒരിക്കലും രണ്ടു യജമാനൻമാരെ സേവിക്കുക അസാധ്യമാണെന്നും രണ്ടു വള്ളത്തിൽ കാലുകൾ വച്ചു കൊണ്ട് പോകുന്നത് അപകടകരമാണെന്നും എല്ലാവർക്കും അറിയുന്ന കാര്യമത്രേ.. അവിടെയാണ് വിശുദ്ധർ നമ്മുക്ക് മാതൃകയായി നിലകൊള്ളുന്നത്. തങ്ങളുടെ ജീവിതം കർമ്മപഥങ്ങളും കൊണ്ട് ക്രിസ്തുവിനെ മുറുകെ പിടിച്ചവർ. അവരാണ് വിശുദ്ധിയിലേയ്ക്കുള്ള നമ്മുടെ യാത്രകളിൽ വീണുപോകാതെ മുന്നോട്ട് നീങ്ങാൻ പ്രചോദനം നൽകുന്നത്.

### വിശുദ്ധർ ഒരു മഹനീയ മാതൃക

വിശുദ്ധർ നമ്മുടെ ഇടയിൽ സഹവസിച്ചവരാണ്. നമ്മളെ പോലെ മനുഷ്യരായി ഈ ലോകത്തിലൂടെ കടന്നു പോയവർ. തങ്ങളുടെ വിളിക്കനുസരിച്ച് ജീവിതം നയിച്ചവർ. വാക്കു കൊണ്ടോ ജീവിതം കൊണ്ടോ ലോകത്തിനു മുൻപിൽ തങ്ങൾ ക്രിസ്തുവിന്റെതാണെന്ന് കാട്ടി കൊടുത്തവർ. ലൗകികതയ്ക്കു മുൻപിൽ ആത്മീയതയുടെ മേലങ്കിയാൽ ക്രിസ്തുവിനെ പ്രഘോഷിച്ചവർ. കൗമാരക്കാരനായ വി. ഡോൺ ബോസ്ക്കോ മുതൽ വി.അഗസ്റ്റിൻ എന്നിങ്ങനെ നീളുന്ന വിശുദ്ധരുടെ നിര തന്നെ നമ്മുടെ മുൻപിലുണ്ട്. ചിലർ ജീവിതത്തിന്റെ ആരംഭം മുതൽ വിശുദ്ധിയെ പുൽകിയവരായിക്കാം. എന്നാൽ മറ്റു ചിലർ സുഖലോപിതമായ ലൗകിക ജീവിതത്തിൽ നിന്നും മാനസാന്തരത്തിന്റെ പാതയിലൂടെ വിശുദ്ധിയിൽ പ്രവേശിച്ചവരുണ്ട്. മേൽ പറഞ്ഞ രണ്ടു വിശുദ്ധരുടെ ജീവിതമെടുക്കുക. വെറും പതിനഞ്ചു വർഷങ്ങൾ മാത്രം നീണ്ടു നിന്ന ആ ജീവിതം സ്വർഗ്ഗീയമായിരുന്നു എന്നു വേണം കരുതാൻ. കൗമാരത്തിൽ സ്നേഹത്തിന്റെയും വിനയത്തിന്റെയും പാതയിലൂടെയാണ് ആ കൊച്ചു വിശുദ്ധർ കടന്നു പോയത്. എന്നാൽ വി. അഗസ്റ്റിന്റെ ജീവിതത്തിലൂടെ കടന്നു പോയാൽ നമുക്ക് കാണാനാകുന്നത് യൗവനത്തിൽ ഒരു ഘട്ടം വരെ സുഖലോലുപതയിൽ ലൗകിക ജീവിതം നയിച്ചിരുന്നതായിട്ടാണ്. തന്റെ അമ്മയായ വി. മോണിക്കയുടെ കണ്ണീരിന്റെ ഫലമായിരുന്നു ആ ജീവിതത്തിന്റെ വിശുദ്ധിയിലേയ്ക്കുള്ള മാനസാന്തരം. അതിന് ഉൽപ്രേരകമായി നിലകൊണ്ടത് മിലാനിലെ വി.അംബ്രോസിന്റെ വാക്കുകളായിരുന്നു. അങ്ങനെ വിശുദ്ധിയിലേയ്ക്ക് നയിക്കപ്പെട്ട വി.അഗസ്റ്റിൻ വേദപാരംഗതനായും പാഷണ്ഡതകൾക്കെതിരായും നിലകൊണ്ടു.

### വിശുദ്ധിയിൽ നിന്നും മനുഷ്യനിലേയ്ക്ക്..

ലോകം കണ്ട മനുഷത്വത്തിന്റെ ആൾരൂപങ്ങളെല്ലാം തന്നെ വിശുദ്ധിയുടെ പ്രതീകങ്ങളായിരുന്നു. വിശുദ്ധിയിൽ ജീവിക്കാൻ നാം ആഗ്രഹിച്ചീടുമ്പോഴും ഓർക്കേണ്ടത് ക്രിസ്തു പറഞ്ഞു തന്ന ദൈവരാജ്യമാണ്. ആ ദൈവരാജ്യമെന്നത് നമ്മിൽ നിന്നും ഏറെ അകലയുള്ള ഒരിടമല്ല. മറിച്ച് നാം വസിക്കുന്ന നമ്മുടെ ചുറ്റുപാടുകൾ തന്നെയാണ് ക്രിസ്തു പ്രതിപാദിച്ച ദൈവരാജ്യം. പലരും കരുതുന്നത് വിശുദ്ധിയിൽ വളരാൻ മനുഷ്യനിൽ നിന്നും ഓടിയകലണമെന്നാണ്. പക്ഷേ അതല്ല വിശുദ്ധ ജീവിതത്തിനാവശ്യമെന്നത് കഴിഞ്ഞു പോയ കാലഘട്ടത്തിലെ വിശുദ്ധർ നമ്മുക്ക് കാണിച്ച് തന്നിട്ടുണ്ട്. അതിനേറ്റവും മികച്ച രണ്ട് ഉദാഹരണങ്ങളാണ് വി.ഫാദർ ഡാമിയനും പാവങ്ങളുടെ അമ്മയെന്ന് അറിയപ്പെടുന്ന മദർ തേരെസയും. ഒരിക്കൽ കുഷ്ഠരോഗികൾ എന്നു കേട്ടാൽ അറപ്പോടെ നോക്കിയിരുന്ന കാലത്ത് അവരെ തള്ളിയിരുന്ന ദ്വീപിൽ കടന്നു ചെന്ന്, അവരോടപ്പം വസിക്കുകയും ശ്രുശ്രൂഷിക്കുകയും ചെയ്ത് ജീവിതം കുഷ്ഠരോഗബാധിതനായി മരണം വരിച്ചു. കുഷ്ഠരോഗ ബാധയേറ്റ മനുഷ്യരെ അറപ്പോടെ നോക്കി നിന്ന സമൂഹത്തിനു മുന്നിൽ അവരിൽ ക്രിസ്തുവിനെ കാണാൻ വി.ഫാദർ ഡാമിയനെ നയിച്ച ശക്തി പ്രാർത്ഥനാധിഷ്ഠിതമായ വിശുദ്ധ ജീവിതം തന്നെയാണ്. അതുപോലെ നമ്മുടെ ഭാരതത്തിൽ അഗതികളുടെയും പാവങ്ങളുടെയും അമ്മയായി ജീവിച്ച് ലോകത്തിന് വലിയൊരു മാതൃകയായി തീർന്ന കൊൽക്കത്തയിലെ വിശുദ്ധ മദർതെരേസയെ ദൈവസ്നേഹത്തിന്റെ യഥാർത്ഥ മാതൃകയാക്കി തീർത്തത് വിശുദ്ധ ജീവിതമായിരുന്നു. പകയും വിദ്വേഷങ്ങളും നിറയുന്ന ലോകത്ത് ഒരു നല്ല മനുഷ്യനായി തീരാൻ വിശുദ്ധ ജീവിതമാണ് ഒരു മികച്ച മാർഗ്ഗം. അവിടെ നാം നയിക്കുന്നത് വചനാധിഷ്ഠിതമായ ഒരു ജീവിതമാണ്. ഇന്നിന്റെ കാലത്ത് വിശുദ്ധ ജീവിതം നയിച്ചുകൊണ്ട് ലോകത്തിനു മുൻപിൽ ജീവിക്കുന്ന സുവിശേഷമാകാൻ വിളിക്കപ്പെട്ടവരാണ് നമ്മൾ. അങ്ങനെ ലോകത്തിന് നാം നൽകുന്ന സന്ദേശം ഇതാകട്ടെ....

നൻമ നിറഞ്ഞ മനസ്സുമായി
വിശുദ്ധരാകു..... മനുഷ്യരാകു......



# അഗ്നിയിൽ സ്ഫുടം ചെയ്യുന്ന ഫ്രഞ്ചു സഭ

റവ. ഡോ. പ്രഭീഷ് ജോർജ്ജ്

**2019 ഏപ്രിൽ 17**

ലോകത്തെ കണ്ണീരിലാഴ്ത്തികൊണ്ട് ഒരു അഗ്നിബാധ; ദുഃഖവെള്ളിക്കു മുമ്പുള്ള ഒരു കറുത്ത ദിനം. പാരീസ് നഗരമദ്ധ്യത്തിൽ പൗരാണിക സൗന്ദര്യം തുളുമ്പി നിൽക്കുന്ന മനോഹരമായ ഒരു വലിയ ദൈവാലയത്തിന്റെ ഭൂരിഭാഗവും അഗ്നിനാളങ്ങളിൽ ഞെരിഞ്ഞമർന്നു. ഒരു ജനതയുടെ ഹൃദയ വിലാപം കറുത്ത പുകയായി ഉയർന്നു. ഫ്രഞ്ചു ജനതയുടെ ആത്മാഭിമാനത്തിന്റെ പ്രതീകമായ പാരീസിലെ നോത്ര് ദാം കത്തീഡ്രലാണ് മണിക്കൂറുകൾക്കുള്ളിൽ അഗ്നിയുടെ താണ്ഡവത്തിനിരയായത്.

സമത്വം, സാഹോദര്യം, സ്വാതന്ത്ര്യം എന്നിവ മുഖമുദ്രയാക്കിയ ഫ്രാൻസിന്റെ തലസ്ഥാനം ഏതൊരു വിനോദസഞ്ചാരിയുടേയും സ്വപ്നലോകമാണ്. ലോകത്തിലെ അതിപ്രസിദ്ധമായ വിനോദകേന്ദ്രങ്ങളിലൊന്നായ പാരീസ്, സ്നേഹത്തിന്റെയും സംസ്ക്കാരത്തിന്റേയും കലയുടേയും സാഹിത്യത്തിന്റെയും ഈറ്റില്ലമാണ്. സർഗപ്രതിഭയ്ക്കും ആവിഷ്ക്കാര സ്വാതന്ത്ര്യത്തിനും അതിരുകൾ കെട്ടാത്ത ഈ പട്ടണം അനേകം കലാ-സാഹിത്യകാരന്മാർക്കും ആതിഥേയത്വമരുളിയപ്പോൾ വിശ്വപ്രസിദ്ധമായ അനേകം കലാസൃഷ്ടികൾ ഈ മണ്ണിൽ ജന്മമെടുത്തു. നോത്ര് ദാം കത്തീഡ്രലിന്റെ വിളിപ്പാടകലെയുള്ള വിശ്വപ്രസിദ്ധമായ മ്യൂസേ ദ് ലൂവ്റ് ഇത്തരം കലാസൃഷ്ടികളുടെ സമ്മേളനവേദിയാണ്. ലോകവിനോദ തലസ്ഥാനമായ ഈ മെട്രോപ്പോലീത്തൻ പട്ടണത്തിലെ ഏറ്റവും ആകർഷണീയമായ സ്ഥലമാണ് നോത്ര് ദാം കത്തീഡ്രൽ.




### ചരിത്രമുറങ്ങുന്ന നോദ്ര ദാം

ഫ്രഞ്ചു ജനതയുടെ ചരിത്രവും സംസ്ക്കാരവും മതാത്മകതയും സമഞ്ജസമായി സമ്മേളിക്കുന്ന ഒരു സജീവ സ്മാരകമാണ് അതിപുരാതനമായ ഈ കത്തീഡ്രൽ ദൈവാലയം. പാരീസ് നഗരമദ്ധ്യത്തിൽ സൈൻ (Sein) നദിയാൽ ചുറ്റപ്പെട്ട ഒരു കുഞ്ഞു ദീപിൽ (Ile-du-France) സ്ഥിതി ചെയ്യുന്ന നോത്ര് ദാം കത്തീഡ്രൽ, പേര് (Notre Dame - Our Lady) സൂചിപ്പിക്കുന്നതുപോലെ പരി. ദൈവമാതാവിന്റെ നാമധേയത്തിൽ 14-ാം നൂറ്റാണ്ടിൽ പ്രതിഷ്ഠിതമായ ദൈവാലയമാണ്. പാരീസിലെ മെത്രാപ്പോലീത്താ മൗറീസ് ദ് സുള്ളിയുടെ ആഗ്രഹപ്രകാരം 1160-ൽ പണിയാരംഭിച്ച ദൈവാലയത്തിന്റെ നിർമ്മാണം പൂർത്തിയാക്കാൻ രണ്ടു നൂറ്റാണ്ടുകാലത്തെ ഒരു ജനതയുടെ കഠിനാദ്ധ്വാനവും പ്രാർത്ഥനയും വേണ്ടി വന്നു. ഫ്രഞ്ചു രാജാവായ ലൂയി 7-മന്റെ പ്രത്യേക താൽപര്യം ഈ ദൈവാലയത്തിന്റെ നിർമ്മാണത്തിൽ നിർണായകമായിരുന്നു. അതുകൊണ്ട്, ഇന്ന് ലോകപൈതൃക സ്മാരകങ്ങളിൽ ഇടംപിടിച്ചിരിക്കുന്ന ഈ കത്തീഡ്രൽ ദൈവാലയം, രാഷ്ട്രീയവും മതവും തമ്മിലുള്ള ക്രിയാത്മക സഹകരണത്തിന്റെ വലിയ സാക്ഷ്യമാണെന്ന് ചരിത്രം രേഖപ്പെടുത്തുന്നു.

1345-ൽ പണിപൂർത്തിയായപ്പോൾ യൂറോപ്പിലെ ഏറ്റവും വലിയ കത്തീഡ്രലായി പാരീസിലെ നോത്ര് ദാം മാറി കഴിഞ്ഞു. ഗോൾ രാജവംശത്തിലെ രാജാക്കന്മാരുടെ കിരീടധാരണം നടന്നിരുന്നത് ഈ ദൈവാലയത്തിൽ വച്ചായിരുന്നു. അതിനായി മാർപാപ്പാമാർ ഇവിടേയ്ക്ക് എഴുന്നള്ളിയിരുന്നു എന്നതിൽ നിന്ന് ഈ കത്തീഡ്രൽ ഫ്രഞ്ചുജനതയുടെ ചരിത്രത്തിൽ എത്രമാത്രം ഇഴുകിചേർന്നതാണെന്ന് ആർക്കും മനസിലാകും. ഫ്രഞ്ചു സാഹിത്യത്തിലെ അനേകം സാഹിത്യ സൃഷ്ടികളുടെ പശ്ചാത്തലമായി മാറിയതും ഈ കത്തീഡ്രലും അതിനു പരിസരത്തുള്ള മനോഹര ദൃശ്യങ്ങളുമാണ്. "നോത്ര് ദാം ഫ്രാൻസിന്റേയും അതുപോലെ യൂറോപ്പിന്റേയും സംസ്ക്കാരത്തിന്റേയും പ്രതീകമാണ്": ഈ ദുരന്തവാർത്ത അറിഞ്ഞപ്പോൾ ജർമൻ ചാൻസിലർ ആഞ്ജല മെർക്കൽ പറഞ്ഞ ഈ സാക്ഷ്യം ഒരു ചരിത്ര സത്യമാണ്.

### ശില്പകലയുടെ അപൂർവ ഭംഗി

ഗോഥിക് ശൈലിയിൽ യൂറോപ്പിൽ ആദ്യമായി പണികഴിപ്പിച്ച ദൈവാലയമാണ് നോത്ര് ദാം. പിന്നീട് യൂറോപ്പിൽ പണിത പല പ്രധാന ദൈവാലയങ്ങളുടെ വാസ്തുശില്പകലയ്ക്ക് ആധാരം ഈ മനോഹര ദൈവാലയമാണ്. റോസാദളങ്ങളുടെ ആകൃതിയിൽ പണിത വളരെ പൗരാണികമായ ജനൽ ഗ്ലാസ് പെയിന്റിംഗുകളാണ് ഈ കത്തീഡ്രൽ സന്ദർശിക്കുന്ന ചരിത്രകാരന്മാരേയും സഞ്ചാരികളേയും ഏറെ വിസ്മയിപ്പിക്കുന്നത്. നൂറ്റാണ്ടുകൾക്കു മുമ്പേ യന്ത്രങ്ങളുടെ സഹായമില്ലാതെ മനുഷ്യകരങ്ങൾ കൊണ്ട് നിർമ്മിച്ച 13 മീറ്റർ വ്യാസമുള്ള ഗ്ലാസ് വിൻഡോസ് വലിപ്പത്തിലും ആകാരഭംഗിയിലും ദൈവാലയ കലയിൽ അതുല്യമാണ്. ദൈവാലയത്തിന്റെ എല്ലാവശത്തും സ്ഥാപിച്ചിട്ടുള്ള ഇത്തരം ഗ്ലാസ വിൻഡോസ് ദൈവസാന്നിദ്ധ്യബോധം ജനിപ്പിക്കുന്ന പ്രകാശത്തിന്റെ പ്രസരണം ദൈവാലയത്തിനുള്ളിൽ സാധ്യമാകുന്നു. അതോടൊപ്പം, ജീവസുറ്റതും പുരാതനവുമായ എണ്ണഛായാ ചിത്രങ്ങൾ, ചുവർ ചിത്രങ്ങൾ, വിശുദ്ധ രൂപങ്ങൾ എന്നിവ ഈ കത്തീഡ്രലിന്റെ മനോഹാരിത വർദ്ധിപ്പിക്കുന്നു.

7800 പൈപ്പുകൾ അടങ്ങിയ അതിബൃഹത്തായ ഓർഗണും, 13 ടൺ ഭാരമുള്ള ഇമ്മാനുവേൽ മണിയും ഈ ദൈവാലയത്തിന്റെ പൈതൃകവും പൗരാണിത്തവും വിളിച്ചോതുന്നവയാണ്. ഈ ദൈവാലയത്തിന്റെ മുഖവാരത്തിലെ ഗോപുരങ്ങൾ ശില്പകലയുടെ അതുല്യ സാക്ഷ്യമാണ്. ഗോപുരങ്ങളുടെ മുകളിൽ കയറുന്നവർക്ക് പാരീസ് പട്ടണ



ത്തിന്റേയും സെൻ നദിയുടേയും പനോരമ ദൃശ്യം ആസ്വദിക്കാൻ കഴിയും.

### അതിജീവനത്തിന്റെ സ്മാരകം

ഫ്രഞ്ചു ജനതയുടെ സാംസ്ക്കാരിക-മത ജീവിതത്തെ അടിമുടി മാറ്റിയെഴുതിയ ഫ്രഞ്ചു വിപ്ലവം തുടച്ചുമാറ്റിയതിൽ ഫ്രഞ്ചു രാജവംശം മാത്രമല്ല അനേകം പുരാതന ദൈവാലയങ്ങളും ആശ്രമങ്ങളും ഉൾപ്പെട്ടിരുന്നു. അനേകം വിശുദ്ധരെ (വി. വിൻസെന്റ് ഡി. പോൾ, വി. ജോൺ മരിയ വിയാനി, വി. കൊച്ചുത്രേസ്യ, തുടങ്ങിയവർ) സംഭാവന ചെയ്ത ഫ്രാൻസിലെ സഭയുടെ വിശ്വാസം ബൗദ്ധിക തത്വശാസ്ത്രത്തിൽ (Rationalist Philosophy) ആടിയുലഞ്ഞു. രാഷ്ട്രീയത്തെ മതത്തിൽ നിന്ന് സ്വതന്ത്രമാക്കാനായി നടന്ന രക്തരൂക്ഷിതവിപ്ലവത്തിൽ കത്തോലിക്കാ വിശ്വാസത്തിന്റെ പ്രതിരൂപങ്ങളായ പൗരോഹിത്യവും ദൈവാലയങ്ങളും തച്ചുടച്ചുകൊണ്ടാണ് വിപ്ലവകാരികൾ നടന്നു നീങ്ങിയത്. അങ്ങനെ, തകർന്നുപോയ ഫ്രഞ്ചു സഭയുടെ അതിജീവനത്തിന്റെ സ്മാരകം കൂടിയാണ് ഈ കത്തീഡ്രൽ.

ഫ്രഞ്ചുവിപ്ലവത്തിനു ശേഷം 1844-ലും 1864-ലും നടത്തിയ പുനരുദ്ധാരണ പ്രവർത്തനങ്ങൾ ഈ ദൈവാലയത്തെ മധ്യകാലത്തെ പ്രൗഢിയിൽ പുനഃപ്രതിഷ്ഠിക്കാൻ സഹായിച്ചു. 1805 മാർച്ച് 3-ന് ഈ കത്തീഡ്രലിനെ ഒരു മൈനർ ബസിലിക്കയായി വി. പിയൂസ് 7-ാമൻ മാർപാപ്പാ ഉയർത്തി. ആധുനിക കാലത്തെ രണ്ടു ലോകമഹായുദ്ധത്തെയും അതിജീവിച്ച ഈ ചരിത്ര സ്മാരകത്തിലെ അഗ്നിബാധ ഫ്രാൻസിലെ വിശ്വാസികളെ സംബന്ധിച്ചു മാത്രമല്ല, സകല ഫ്രഞ്ചുകാരെ സംബന്ധിച്ചും ഹൃദയഭേദകമായ കാഴ്ചയായിരുന്നു.

### കത്തീഡ്രലിന്റെ പൈതൃകങ്ങൾ

അനേകം വിലപിടിപ്പുള്ള പെയിന്റിംഗുകളും മതപരമായ സാധന സാമഗ്രികളും കൊണ്ട് ഈ ദൈവാലയത്തിന്റെ പൈതൃകം സമ്പന്നമാണ്. ആരാധനയ്ക്കായി ഉപയോഗിച്ചിരുന്ന പുരാതനമായ ധാരാളം പൂജാപാത്രങ്ങൾ കുരിശുകൾ, വിളക്കുകാലുകൾ, മുതലായവയുടെ അതിബൃഹത്തായ ശേഖരം കത്തീഡ്രലിനോടു ചേർന്നുള്ള മ്യൂസിയത്തിൽ ആർക്കും സന്ദർശിച്ച് കാണാവുന്നതാണ്. ഇവിടുത്തെ ഏറ്റവും വിലയേറിയ നിധി, വി. കിരീടമാണ്. കർത്താവിന്റെ മുൾക്കീരത്തിലെ ഒരാണിയും കർത്താവിനെ ക്രൂശിക്കാനുപയോഗിച്ച കുരിശിന്റെ ഒരു ഭാഗവും ചേർത്തു നിർമിച്ച മനോഹരമായ കിരീടം ഫ്രാൻസിന്റെ ദേശീയ സ്വത്തായി സംരക്ഷിക്കപ്പെട്ടു പോരുന്നു. കത്തീഡ്രലിന്റെ മുഖവാരം ഫ്രഞ്ചു ശില്പകലയുടെ പ്രൗഢിവിളിച്ചോതുന്നതാണ്. അപ്പസ്തോലന്മാരുടേയും വിശുദ്ധരുടേയും ജീവസുറ്റ രൂപങ്ങൾ ദൈവാലയത്തിലേയ്ക്ക് പ്രവേശിക്കുന്നവർക്ക് വിശുദ്ധമായ ദൈവീക ചിന്തകൾ പകരുന്നതാണ്. കൊത്തുപണികൾകൊണ്ട് അലംകൃതമായ കത്തീഡ്രലിന്റെ മുഖവാരം ഏവരേയും ഹഠാദാകർഷിക്കുന്നു. അഗ്നിയുടെ താണ്ഡവം മുഖവാരത്തിലേയ്ക്കെത്തുന്നതിനുമുമ്പ് നിയന്ത്രിക്കാൻ സാധിച്ചത് വലിയ നാശനഷ്ടം ഒഴിവാക്കാൻ സഹായിച്ചു എന്നു മാത്രമല്ല, ഒരു ജനതയുടെ കൂട്ടായ പരിശ്രമത്തിന്റേയും ദൈവപരിപാലനയുടേയും അടയാളവുമാണ്.



### ലോകത്തിന്റെ തേങ്ങൽ

അഗ്നിനാളങ്ങളിൽ എരിഞ്ഞമരുന്ന കത്തീഡ്രലിന്റെ ദൃശ്യം ഫ്രഞ്ചു ജനതയ്ക്കു മാത്രമല്ല ലോകജനതയ്ക്കു തന്നെ ഏറെ വേദനാജനകമായ കാഴ്ചയായിരുന്നു. ഫ്രഞ്ചു പ്രസിഡന്റ് എമ്മാനുവേൽ മാക്രോൺ "അതിഭീകരമായ ദുരന്തം" എന്നാണ് ഈ അഗ്നിബാധയെ വിശേഷിപ്പിച്ചത്. "ലോകത്തിലെ അതിശ്രേഷ്ഠമായ നിധിയുടെ" തകർച്ചയായിട്ടാണ് ഇതിനെ അമേരിക്കൻ പ്രസിഡന്റ് ഡോനാൾഡ് ട്രംപ് വിലയിരുത്തിയത്. റഷ്യൻ പ്രസിഡന്റ് പുട്ടിൻ ഈ ദുരന്തത്തെ "ക്രൈസ്തവരുടേയും ലോകസംസ്ക്കാരത്തിന്റേയും വിലമതിക്കാനാകാത്ത നിധി"യുടെ നാശമായിട്ടാണ് നോക്കി കണ്ടത്. ഈ പൗരാണിക ദൈവാലയത്തിലെ അഗ്നിബാധയെ സാർവത്രിക സഭയുടെ വലിയ നഷ്ടമായിട്ട് കണ്ട കത്തോലിക്കാ സഭയുടെ വലിയ ഇടയൻ പരി. ഫ്രാൻസിസ് മാർപാപ്പ, ഒരു ജനതയുടെ "കൂട്ടായ്മബോധത്തിന്റെ ശില്പകലാമാണിക്യം" എന്നാണ് ഈ കത്തീഡ്രൽ ദൈവാലയത്തെ വിശേഷിപ്പിച്ചത്. ഈ വലിയ ദുഃഖത്തിൽ ഫ്രഞ്ചു ജനതയോടുള്ള സാർവത്രിക സഭയുടെ പ്രാർത്ഥനാപൂർവമായ ഐക്യദാർഢ്യവും പരി. മാർപാപ്പാ പ്രഖ്യാപിച്ചു.

### പ്രത്യാശയുടെ പൊൻകിരണങ്ങൾ

കത്തീഡ്രൽ ദൈവാലയത്തെ അഗ്നി വിഴുങ്ങിക്കൊണ്ടിരുന്നപ്പോൾ കണ്ട ഒരു ദൃശ്യം ഫ്രഞ്ചു സഭയുടെ വലിയ പ്രത്യാശയുടെ അടയാളമാണ്. ഫ്രാൻസിൽ വിശ്വാസം ക്ഷയിച്ചു കൊണ്ടിരിക്കുന്നു എന്ന് എല്ലാവരും ആകുലപ്പെടുമ്പോൾ അഗ്നി പടർന്നു പിടിച്ചുകൊണ്ടിരുന്ന കത്തീഡ്രൽ ദൈവാലയത്തിന്റെ പരിസരത്ത് നിന്ന് ഉയർന്നുകേട്ടത് "കൃപ നിറഞ്ഞ മറിയമേ.." എന്ന പ്രാർത്ഥനാ ഗീതമായിരുന്നു. ഫ്രാൻസിൽ ദൈവവിളി കുറയുന്നു, ദൈവാലയങ്ങൾ ശുഷ്ക്കമായി പോകുന്നു എന്നൊക്കെ ആവലാതിപ്പെടുന്നവരുടെ മുമ്പിൽ ഒരു വലിയ സാക്ഷ്യമായിട്ടാണ് യുവജനങ്ങൾ ഉൾപ്പെടുന്ന ഒരുകൂട്ടം ആളുകൾ ഒന്നിച്ചു പ്രാർത്ഥിച്ചത്. ഫ്രാൻസിലെ സഭയുടെ നാളെയെക്കുറിച്ചുള്ള ഒരു വലിയ പ്രതീക്ഷ ഈ ചെറിയ ആൾക്കൂട്ടത്തിൽ നാം കാണുന്നു. "നാം ഒന്നിച്ച് ഈ കത്തീഡ്രൽ പണിയാൻ പ്രതിജ്ഞാബദ്ധമാണ്" എന്ന ഫ്രഞ്ചു പ്രസിഡന്റിന്റെ വാക്കുകൾ ഒരു ജനതയുടെ ആത്മവിശ്വാസത്തിന്റേയും കൂട്ടായ്മ ബോധത്തിന്റെ പ്രതിഫലനം കൂടിയാണ്. ഫ്രഞ്ചു സഭയുടെ നഷ്ടപ്രതാപത്തിന്റെ വീണ്ടെടുക്കലിന് ഈ കത്തീഡ്രലിന്റെ പുനരുദ്ധാരണ പ്രവർത്തനങ്ങൾ നാന്ദിക്കുറിക്കുമെന്ന് നമുക്ക് പ്രാർത്ഥനാപൂർവം പ്രത്യാശിക്കാം. ■

# ദൈവകരുണയുടെ ഞായർ

## ശ്രീലങ്കൻ സഭയ്ക്കുവേണ്ടിയുള്ള പ്രാർത്ഥനാദിനമായി ആചരിക്കുന്നതു സംബന്ധിച്ച് കെസിബിസി പുറപ്പെടുവിക്കുന്ന സർക്കുലർ



**മിശിഹായിൽ പ്രിയ സഹോദരീസഹോദരന്മാരേ,**

ഈസ്റ്റർദിനത്തിൽ ശ്രീലങ്കയിലുണ്ടായ ഭീകരാക്രമണങ്ങളിൽ മൂന്നൂറ്റമ്പതിലേറെ മനുഷ്യജീവനുകൾ പൊലിഞ്ഞു. അനേകംപേർ പരുക്കേറ്റ് ആശുപത്രികളിൽ കഴിയുന്നു. അമ്പതിലേറെ കുഞ്ഞുങ്ങളും മരിച്ചവരിൽ ഉൾപ്പെടുന്നു എന്നത് ആക്രമണത്തിന്റെ കിരാതമുഖം വ്യക്തമാക്കുന്നു. മരണസംഖ്യ ഇനിയും ഉയരുമെന്നാണ് റിപ്പോർട്ടുകൾ. ശ്രീലങ്കൻ സഭ വിറങ്ങലിച്ചു നില്ക്കുകയാണ്. മതതീവ്രവാദികളുടെ മനുഷ്യവിരുദ്ധത ചാവേറായി രൂപം ധരിച്ച ഈ ഹീനകൃത്യം മനഃസാക്ഷിയുള്ള ഏവരെയും ഞെട്ടിച്ചിരിക്കയാണ്.





മൂന്നു ക്രിസ്ത്യൻ പള്ളികൾ, ആഡംബര ഹോട്ടലുകൾ, പാർപ്പിട സമുച്ചയം എന്നിങ്ങനെ എട്ടിടങ്ങളിലാണ് സ്ഫോടനം നടന്നത്. ശ്രീലങ്ക സന്ദർശിക്കാൻ എത്തിയ വിനോദസഞ്ചാരികൾ ഉൾപ്പെടെ പ്രാർത്ഥനയ്ക്കായി കുടുംബസമേതം എത്തിയവരാണ് സ്ഫോടനത്തിന്റെ ഇരകളായവരിലേറെയും. മരിച്ചവരിൽ പത്തോളം ഇന്ത്യക്കാരും ഉൾപ്പെടുന്നു. കൊളംബോയിലെ കൊച്ചിക്കാടെയിലുള്ള സെന്റ് ആന്റണീസ് കത്തോലിക്കാപള്ളി, നെഗോംബോ സെന്റ് സെബാസ്റ്റ്യൻസ് കത്തോലിക്കാപള്ളി, ബട്ടിക്കലോവ സിയോൻ പ്രൊട്ടസ്റ്റന്റ് പള്ളി എന്നീ ദേവാലയങ്ങളിൽ



ഈസ്റ്റർ തിരുക്കർമ്മങ്ങൾക്കിടെയായിരുന്നു സ്ഫോടനം നടന്നത്. പള്ളികൾ കൂടാതെ, ഈസ്റ്റർ ദിനത്തിൽ പ്രത്യേക പ്രഭാതവിരുന്നൊരുക്കി ആഘോഷങ്ങൾക്ക് തയ്യാറെടുത്തിരുന്ന ഹോട്ടലുകളും പാർപ്പിടസമുച്ചയവും ആക്രമണത്തിനു വേദികളായി. അന്താരാഷ്ട്ര ഭീകരസംഘടനയായ ഐഎസുമായി ബന്ധമുള്ള നാഷണൽ തൗഹീദ് ജമാത്ത് എന്ന മുസ്ലീം സംഘടനയാണ് ഭീകരാക്രമണത്തിനു പിന്നിലെന്നാണ് ശ്രീലങ്കൻ സർക്കാർ വ്യക്തമാക്കുന്നത്.

മരണത്തിന്മേലുള്ള ജീവന്റെ വിജയം ക്രിസ്ത്യാനികൾ ആഘോഷിക്കുന്ന ഉയിർപ്പു തിരുനാൾദിനം തന്നെ ഭീകരർ ആക്രമണത്തിനു തിരഞ്ഞെടുത്തു എന്നതും പ്രത്യേകം ശ്രദ്ധാർഹമാണ്. സ്നേഹത്തിന്റെയും ക്ഷമയുടെയും പര്യായമായ യേശുക്രിസ്തുവിന്റെ ദിവ്യോപദേശങ്ങൾ ജീവിതപ്രമാണമാക്കുന്ന ക്രൈസ്തവർ ആത്മസംയമനം പാലിക്കുകയും പ്രത്യാശ കൈവിടാതെ ഈ ദുരന്തത്തെ നേരിടുകയും ചെയ്യേണ്ടതാണ്. എങ്കിലും ദൈവസന്നിധിയിൽ നമ്മുടെ കണ്ണീർക്കണങ്ങൾ തടഞ്ഞുനിറുത്താൻ നമുക്കാവില്ലല്ലോ. ദൈവകരുണയുടെ ഞായറായി സഭ ആചരിക്കുന്ന ഏപ്രിൽ 28-ാം തീയതി ഞായറാഴ്ച നമുക്ക് ദൈവതിരുമുമ്പിൽ ഹൃദയം ചൊരിയാം. അന്ന് ശ്രീലങ്കൻ സഭയോടും ജനതയോടും ഐക്യദാർഢ്യം പ്രഖ്യാപിച്ചുകൊണ്ട് കേരളസഭ പ്രാർത്ഥനാദിനമായി ആചരിക്കണമെന്ന് കെസിബിസി ആഹ്വാനംചെയ്യുന്നു. ജീവൻ നഷ്ടപ്പെ







ട്ടവരുടെ ആത്മശാന്തിക്കായും ആശുപത്രികളിൽ കഴിയുന്നവരുടെ സൗഖ്യത്തിനായും ശ്രീലങ്കൻ സഭയുടെയും ജനതയുടെയും മുറിവ് ഉണങ്ങുന്നതിനായും നമുക്ക് പ്രത്യേകം പ്രാർത്ഥിക്കാം. ആശ്വസിപ്പിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യുന്ന ദൈവകരുണ അവരുടെമേൽ ദൈവം സമൃദ്ധമായി ചൊരിയട്ടെ!

ലോകമെമ്പാടുമുള്ള തീവ്രവാദികൾക്കു മാനസാന്തരമുണ്ടാകാനും നമുക്ക് പ്രാർത്ഥിക്കാം. മതത്തിന്റെയും വംശത്തിന്റെയും പേരിൽ കൊല്ലും കൊലയും ശീലമാക്കിയ കഠിനഹൃദയങ്ങൾ അലിയണം. അവയെ അത്തരത്തിൽ പാകപ്പെടുത്തുന്ന വിദ്വേഷത്തിന്റെ ആശയസംഹിതകൾ ഇല്ലാതായിത്തീരണം. "ശത്രുവിനെ സ്നേഹിക്കുക" എന്നു പഠിപ്പിക്കുകയും "പിതാവേ, ഇവർ ചെയ്യുന്നതെന്തെന്ന് ഇവർ അറിയുന്നില്ല; ഇവരോട് പൊറുക്കണമേ" എന്നു പ്രാർത്ഥിക്കുകയും ചെയ്ത ക്രിസ്തുവിനെ തള്ളിക്കളഞ്ഞ്, "കണ്ണിനു പകരം കണ്ണ്; പല്ലിനു പകരം പല്ല്" എന്ന യഹൂദരുടെ ആനുപാതിക നീതിക്കും മുമ്പുള്ള, മൃഗീയവും പൈശാചികവുമായ കിരാതത്വത്തിലേക്കുള്ള തിരിച്ചുപോക്കാണ് മതഭീകരത. ക്രിസ്തു സമ്മാനിച്ച സംസ്കാരസമ്പന്നതയിൽ നിന്ന് മനുഷ്യകുലത്തെയും ചരിത്രത്തെയും അനേകം കാതം പിന്നോട്ടടിക്കുന്ന വെറുപ്പിന്റെയും അക്രമത്തി



ന്റെയും സംസ്കാരശൂന്യതയ്ക്ക് അറുതിവരുക തന്നെ വേണം.

ക്രിസ്തു കുരിശിൽ മരിച്ചപ്പോൾ സൂര്യൻ ഇരുണ്ടു പോയി എന്ന പ്രതീകാത്മക ചിത്രീകരണം ബൈബിളിലുണ്ട്. തിന്മയുടെ ആധിക്യമാണ് ഇതു സൂചിപ്പിക്കുന്നത്. തിന്മയുടെമേലുള്ള നന്മയുടെ വിജയമാണ് ഈസ്റ്റർ. ഈസ്റ്റർ ദിനത്തിൽ തന്നെ മനുഷ്യനിലെ തിന്മ മറനീക്കി പുറത്തുവരുന്നതാണ് ശ്രീലങ്കയിൽ നമ്മൾ കണ്ടത്. തിന്മ വർദ്ധിച്ചിടത്ത് നന്മ അതിലേറെ വർദ്ധിക്കുന്നു എന്നാണല്ലോ ബൈബിൾ പഠിപ്പിക്കുന്നത്. നന്മയുടെ വർദ്ധനവും ധർമത്തിന്റെ സംസ്ഥാപനവും ദൈവം സാദ്ധ്യമാക്കുന്നത് നല്ലവരായ മനുഷ്യരുടെ ഇടപെടലുകളിലൂടെയാണ്. ഭീകരവാദത്തിന്റെ പ്രത്യയശാസ്ത്രക്കാർക്ക് അടിയറവു പറയാൻ തയ്യാറല്ലെന്ന പ്രഖ്യാപനത്തോടെ സന്മനസ്സുള്ള സകലരും കൈകോർത്തുപിടിക്കേണ്ട സമയമാണിത്. ലോകത്തിന്റെ വിവിധയിടങ്ങളിൽ ക്രൈസ്തവസമൂഹത്തിനുനേരേ വർധിച്ചുവരുന്ന ആക്രമണങ്ങളിൽ അന്താരാഷ്ട്ര സമൂഹത്തിന്റെ സത്വരശ്രദ്ധയും അടിയന്തര ഇടപെടലും ഉണ്ടാകേണ്ടതുണ്ട്. “വെളിച്ചത്തെ കീഴടക്കാൻ ഇരുളിനു കഴിഞ്ഞില്ല” എന്ന ബൈബിൾ വചനം ലോകമനഃസാക്ഷിയുടെ സൂര്യൻ ഇരുണ്ടുപോകുന്ന ഭീകര വീക്ഷണങ്ങളുടെ പശ്ചാത്തലത്തിലും വലിയ പ്രത്യാശയുടെ പ്രകാശധാരയായിവർത്തിക്കുന്നു.

ശ്രീലങ്കയിൽ കൊല്ലപ്പെട്ട നിഷ്കളങ്കരായ മനുഷ്യരോടും ദുരിതമനുഭവിക്കുന്നസഹജീവികളോടും നമുക്ക് ആത്മീയമായും മാനസികമായും ഐക്യപ്പെട്ടിരിക്കാം. നീതിയുടെ നിലവിളികൾ ഉയരുന്ന നിരപരാധികളുടെ ശവക്കൂനകൾ പുതിയ മാനവികതയുടെയും സാഹോദര്യ-സഹവർത്തിത്ത്വങ്ങളിൽ അധിഷ്ഠിതമായ പുതിയ മതാത്മകതയുടെയും വളക്കൂറുള്ള മണ്ണായിഭവിക്കട്ടെ. ദൈവത്തിന്റെ കൃപ കൂടാതെ ആർക്കും നന്മ-തിന്മകളെ വിവേചിച്ചറിയാനോ ദൈവം ആഗ്രഹിക്കുന്ന യഥാർത്ഥ നന്മയിൽ സ്ഥായിയായി ഉറച്ചു നില്ക്കാനോ സാധിക്കുകയില്ല. തിന്മയുടെയും പൈശാചികതയുടെയും നീരാളിപ്പിടുത്തത്തിൽ നിന്ന് തീവ്രവാദികളുടെ മനസ്സുകൾക്ക് മോചനം ലഭിക്കാൻ ദൈവം അവരുടെമേൽ നിസ്സീമമാംവിധം കരുണ ചൊരിയട്ടെ!

ആഗോള കത്തോലിക്കാസഭ ദൈവകരുണയുടെ ഞായറാഴ്ചയായി ആചരിക്കുന്ന ഏപ്രിൽ 28-ാം തീയതി കേരളത്തിലെ എല്ലാ കത്തോലിക്കാ ദേവാലയങ്ങളിലും മതതീവ്രവാദികളുടെ മാനസാന്തരത്തിനും കൊല്ലപ്പെട്ടവരുടെ ആത്മശാന്തിക്കും മുറിവേറ്റവരുടെ സൗഖ്യത്തിനും ഹൃദയം തകർന്നവരുടെ ആശ്വാസത്തിനുംവേണ്ടി പ്രാർത്ഥിക്കണം. അന്നേദിവസം ലോകസമാധാനത്തിനായി ദിവ്യബലിയർപ്പിക്കുകയും സമാധാന സമ്മേളനങ്ങളും പ്രാർത്ഥനായോഗങ്ങളും സംഘടിപ്പിക്കുകയും ചെയ്യാൻ കേരള കത്തോലിക്കാ മെത്രാൻ സമിതി ഏവരെയും ആഹ്വാനം ചെയ്യുന്നു.

സ്നേഹാദരങ്ങളോടെ,

**ആർച്ചുബിഷപ് എം. സൂസ പാക്യം**
പ്രസിഡന്റ്, കെസിബിസി

**ബിഷപ് യൂഹാനോൻ മാർ ക്രിസോസ്റ്റം**
വൈസ് പ്രസിഡന്റ്, കെസിബിസി

**ആർച്ചുബിഷപ് മാർ മാത്യു മൂലക്കാട്ട്**
സെക്രട്ടറി ജനറൽ, കെസിബിസി





# ശ്രീ. കെ. എം. മാണി എം.എൽ.എ. യുടെ ശവസംസ്ക്കാര ശുശ്രൂഷയിൽ (11-4-2019) പാലാ സെന്റ് തോമസ് കത്തിഡ്രലിൽ വച്ച് മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷൻ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ നൽകിയ സന്ദേശം

**ദൈവത്തിന്റെ തിരുനാമത്തിന് സ്തുതിയുണ്ടായിരിക്കട്ടെ!**

കേരള കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷൻ അഭിവന്ദ്യനായ ആർച്ച് ബിഷപ്പ് സൂസൈപാക്യം പിതാവേ, ഈ രൂപതയുടെ അദ്ധ്യക്ഷൻ അഭിവന്ദ്യനായ മാർ ജോസഫ് കല്ലറങ്ങാട്ട് പിതാവേ, സന്നിഹിതരായിരിക്കുന്ന അഭിവന്ദ്യ പിതാക്കന്മാരേ, കേരള ജനതയുടെ പ്രിയങ്കരരായ ജനപ്രതിനിധികളെ, പ്രിയപ്പെട്ട മാണിസാറിന്റെ കുടുംബാംഗങ്ങളെ, മാണിസാറിനെ സ്നേഹിക്കുന്ന പ്രിയ സ്നേഹിതരെ, സുഹൃത്തുക്കളെ, ജനാധിപത്യം എന്നത് സംസ്കാരത്തിന്റെയും സാക്ഷരതയുടെയും രാഷ്ട്ര നിർമാണ പ്രക്രിയയുടെയും മിഴിവാർന്ന അളവുകോലായി നിജപ്പെടുത്താമെങ്കിൽ ജനാധിപത്യത്തിൽ റിക്കോഡുകളുടെ തോഴൻ ജനപ്രിയനായ നായകൻ ശ്രീ. കെ. എം. മാണി സാർ നമ്മുടെ മദ്ധ്യേ അനിഷേധ്യനായി നിൽക്കുകയാണ്. കേരളത്തിന്റെയും ഭാരതം മുഴുവന്റെയും ജനാധിപത്യ ചരിത്രത്തിൽ, താൻ മത്സരിച്ച ഒരിടത്തും പരാജയം ഏറ്റുവാങ്ങിയിട്ടില്ലാ എന്നതു മാത്രമല്ല, തുടർച്ചയായ വിജയം, അനിഷധ്യമായ ജന സ്വീകാര്യത ഇവയുടെ എല്ലാം റിക്കോർഡുകൾ കൈവെള്ളയിൽ കാത്തുസൂഷിക്കുന്ന, ജനമനസ്സുകൾ ആവേശമായി അത് ഏറ്റുവാങ്ങുന്ന കേരളത്തിന്റെ പ്രിയങ്കരനായ കെ. എം. മാണി സാർ, അദ്ദേഹം ദൈവ വിശ്വാസം സജീവമായി വളർത്തിയ തന്റെ മാതൃ ദേവാലയത്തിൽ നിശബ്ദനായി, എന്നാൽ ദൈവസമക്ഷം സ്വീകാര്യനായി നമ്മുടെ മദ്ധ്യേ ആയിരിക്കുന്നു. മാണിസാറിനെ കുറിച്ച് നമുക്ക് എല്ലാവർക്കും അറിയാം. ഇത് അദ്ദേഹത്തിന്റെ അപദാനങ്ങളെ കുറിച്ച് ദീർഘമായി സംസാരിക്കേണ്ടുന്ന അവസരവുമല്ലാ. എന്നാൽ കേരള സഭയുടെയും കേരളത്തിലെ പൊതു സമൂഹത്തിന്റെയും മദ്ധ്യേ ആദരണീയനായ ഈ ജനപ്രതിനിധി ആർജ്ജിച്ചെടുത്ത വിജയത്തിന്റെ രഹസ്യ സ്രോതസ് ഓർക്കുക മാത്രം. അദ്ദേഹത്തിന്റെ ജീവിതത്തിൽ അനേകായിരം ആളുകൾക്ക് അദ്ദേഹം ആവേശം പകർന്നു നൽകുന്നു എന്നത് അദ്ദേഹം സ്വീകരിച്ച ഒരു സമർപ്പണത്തിന്റെ തുടർച്ചയാണ്. മാണി സാർ അനേകം കാരണങ്ങളാൽ ജനമനസ്സുകളിൽ ജീവിക്കുന്നു. അടിസ്ഥാനപരമായി അദ്ദേഹം ഈ ദേവാലയത്തിൽ നിന്ന് ശക്തി സംവഹിച്ച് തന്റെ ദൈവ വിശ്വാസം സജീവമായി പരിപോഷിപ്പിച്ചു നിർത്തി എന്നുള്ളത് അനിഷേധ്യമായ ഒരു യാഥാർഥ്യമാണ്. ദൈവത്തോടുള്ള ബന്ധം അദ്ദേഹം സജീവമായി നിലനിർത്തി. അതിൽ എപ്പോഴും ജാഗരൂകതയുള്ള ഒരു വിശ്വാസിയായി അദ്ദേഹം ജീവിച്ചു. അദ്ദേഹം ജനപ്രതിനിധി ആയിരിക്കുമ്പോൾ, മന്ത്രിയായിരിക്കുമ്പോൾ, പ്രശ്നങ്ങളുടെയും വെല്ലുവിളികളുടെയും മദ്ധ്യേ അനിഷേധ്യനായി നിലകൊള്ളുമ്പോൾ ഞാൻ മനസ്സിലാക്കുന്നു, തിരിച്ചറിയുന്നു, അദ്ദേഹത്തെ നിലനിർത്തിയ പ്രധാന ഘടകം ഈ ദൈവബന്ധമാണ്.

മാണി സാറിനെ വളർത്തിയ മറ്റൊരു പ്രധാന ഘടകം കുടുംബമാണ്. അദ്ദേഹം ഒരു കുടുംബത്തിന്റെ പിതാവായി നമ്മുടെ ഇടയിൽ കാണപ്പെട്ടു എന്നുള്ളത് നിസാരമായ ഒരു വസ്തുതയല്ല. മാണിസാർ മന്ത്രിയായിരുന്ന വർഷങ്ങളുടെ കണക്കും, മാണി സാർ ജനപ്രതിനിധിയായിരുന്ന റിക്കോർഡുകളുടെ കണക്കും നമ്മുക്ക് അറിയാം. എന്നാൽ ഉത്തമമായ ഒരു കുടുംബ ജീവിതം അദ്ദേഹം നയിച്ചു എന്നുള്ളത് അദ്ദേഹത്തിന്റെ കുടുംബ ജീവിതത്തിന്റെ ചരിത്രം പഠിക്കുന്നവർക്ക് വ്യക്തമാകും. തന്നെ മുൻപോട്ടു നയിച്ച പ്രചോദനാത്മകമായ ഘടകങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു ഘടകമായി അദ്ദേഹം തന്റെ കുടുംബത്തെ കൂടെ നിറുത്തി. വാത്സല്യം നൽകി കുടുംബനാഥന് അനുയോജ്യമായ നേതൃത്വം കുടുംബത്തിന് നൽകി. മക്കൾക്ക്, കൊച്ചു മക്കൾക്ക് അദ്ദേഹം അവർക്ക് അവശ്യമുള്ളത് പങ്കുവച്ചു നൽകുകയുണ്ടായി. മാണി സാർ കേരള രാഷ്ട്രീയത്തിലെ തിരക്കുപിടിച്ച ദിനങ്ങൾക്ക് ഇടയിൽ ഈ കുടുംബ ബന്ധം അദ്ദേഹം സത്യസന്ധതയോടെ കൈകാര്യം ചെയ്തു എന്നുള്ളത് നിസാരമായി പരിഗണിക്കാൻ പാടില്ലാ, എല്ലാവരും ഗൗരവമായി കാണണം.

മാണിസാർ, അദ്ധ്വാനിക്കുന്ന കർഷകരുടെ ജനവിഭാഗങ്ങളുടെ, ദുർബലരായ ജനവിഭാഗത്തിന്റെ മനസ്സിൽ കയറി പറ്റിയത് അദ്ദേഹം ബഡ്ജറ്റ് ദിവസം ഒരു സ്യൂട്ട്കെയ്സ്സുമായി നിയമസഭയിലേക്ക് പ്രവേശിച്ചു എന്നതിന്റെ പേരിലല്ലാ. അതിൽ എഴുതിയിരിക്കുന്നത് മുഖ്യമന്ത്രിമാരോടും തന്റെ സഹപ്രവർത്തകരോടും ആലോചനയോടുകൂടി താൻ കുറിച്ചത് പ്രാവർത്തികമാക്കാനുള്ള ഇച്ഛാശക്തി അദ്ദേഹം എന്നും പ്രകടമാക്കിയതിലാണ്. പാവങ്ങളോടുള്ള കരുതൽ മാണിസാറിനെ വലിയ ധനതത്ത്വശാസ്ത്രവിജ്ഞാനത്തിന്റെ മനസ്സിലും ഹൃദയത്തിലും ഇടം പിടിച്ചിരുന്നു. അദ്ദേഹത്തെ ജനകീയനാക്കി ഇന്നും നമ്മുടെ മനസ്സിൽ നിലർനിർത്തുന്ന ഘടകങ്ങളിൽ പ്രധാനമായ ഘടകം ഈ കാരുണ്യത്തിന്റെ



ബന്ധമാണ്. അദ്ദേഹം കൃഷിക്കാരെകുറിച്ച പറഞ്ഞു വാചാലമായി തുടങ്ങിയത് അദ്ദേഹത്തിന്റെ ജീവിതത്തിന്റെ സായാഹ്ന വേളയിൽ അദ്ദേഹത്തെ കൊണ്ടു എത്തിച്ചത് കാരുണ്യപ്രവർത്തികളുടെ ഒരു പ്രചാരകനായിട്ടാണ്. കൃഷിക്കാരുടെ കഷ്ടതകളെ കുറിച്ച് അദ്ദേഹം മനസ്സിൽ കാത്ത് സൂക്ഷിച്ചത് അതിന്റെ ഒരു പരിണാമസിദ്ധാന്തം എന്നോണം വന്നു നിൽക്കുന്നത് കാരുണ്യപ്രവർത്തികളുടെ പ്രചാരകനായിട്ടാണ്. അകസ്മികമല്ലാ, അവിചാരിതമല്ലാ ദൈവ ബന്ധത്തിൽ വളരുന്നവർക്ക് ദൈവം കരുതലോടു നൽകുന്ന മിഴിവാർന്ന ഒരു അടയാളം. മാണിസാർ എന്നത് ഒരു രാഷ്ട്രീയ നേതൃത്വം മാത്രമല്ലാ കാരുണ്യത്തിന്റെ അലിവാർന്ന ഒരു മുഖവുമായി കേരള ചരിത്രം ഇന്നും ഓർത്തിരിക്കുന്നു.

കേരള കത്തോലിക്കാ സഭയും ഭാരതകത്തോലിക്കാ സഭയും നന്ദിപറഞ്ഞില്ലങ്കിൽ സഭയുടെ ഭാഗത്തുനിന്ന് അത് കൃത്യവിലോപമാകും എന്ന് മനസ്സിൽ ഓർത്തുകൊണ്ട് തന്നെ പറയട്ടെ. എല്ലാ സമുദായങ്ങളോടും എല്ലാ വിഭാഗങ്ങളോടും മാണി സാർ അദ്ദേഹത്തിന്റെ ഹൃദയ അടുപ്പം കാണിച്ചിരുന്നു. ക്രൈസ്തവ സമൂഹത്തിന്റെ, കത്തോലിക്കാ സഭയുടെ വിവിധങ്ങളായിരിക്കുന്ന ജനങ്ങൾക്ക് വേണ്ടിയുള്ള അവശ്യങ്ങളുടെ പട്ടിക നിരത്തുമ്പോൾ അനുഭാവത്തോടെ അദ്ദേഹം നമ്മുടെ മുൻപിൽ എന്നും ആശ്വാസമായി, മറുപടിയായി, പ്രശ്നങ്ങൾക്ക് പ്രതിസന്ധിയിൽ പരിഹാരമായി, അദ്ദേഹം മുൻപിൽ നിന്നിരുന്നു എന്നത് ഓർക്കുകയാണ്. ഭാരത സഭക്ക്, കേരള സഭക്ക് അദ്ദേഹം നൽകിയിട്ടുള്ള ഈശ്വര വിശ്വാസികൾക്ക്, സ്നേഹത്തിൽ വിശ്വസിക്കുന്ന സകലർക്കും അദ്ദേഹം നൽകിയിട്ടുള്ള വലിയ നേതൃത്വത്തെ വലിയ ആദരവോടെ കൂടി ഓർക്കുന്നു. അദ്ദേഹം ഇനി ചരിത്രത്തിന്റെ താളുകളിൽ, നമ്മുടെ മനസ്സുകളിൽ നിറയുകയാണ്. അദ്ദേഹം നമ്മുടെ മുൻപിൽ വച്ചിട്ടുള്ള ഈശ്വര വിശ്വാസത്തിന്റെയും കഠിനാദ്ധ്വാനത്തിന്റെയും മായാത്ത അനുസ്മരണീയമായ നല്ല ഓർമ്മകൾ നമ്മുടെ ജീവിതങ്ങൾക്ക് പ്രകാശമാകട്ടെ നമുക്ക് അത് ഏറ്റു വാങ്ങാം. അത് നമ്മുടെ സമൂഹത്തിന്റെ ചരിത്രത്തിന്റെ ചരിത്രത്തിൽ ദിശാബോധത്തിലേക്ക് നയിക്കുന്നതിന് ഇടയാകട്ടെ. മാണിസാറിന്റെ ദേഹവിയോഗത്തിൽ ഈ കേരളക്കരയിലെ എല്ലാ വിഭാഗം ജനങ്ങളും ഒന്നുപോലെ പറയുന്ന ഒരേ കാര്യം ഇതുപോലെ ഒരു നേതാവ്, വിരളം, അത്യഅപൂർവ്വം! ഇപ്രകാരം ഒരു നേതാവിനെ നമുക്ക് നൽകിയ ദൈവത്തോടു നന്ദിപറയാം. കക്ഷിരാഷ്ട്രീയ വ്യത്യാസമില്ലാതെ എല്ലാവരും സാർ എന്ന് കൂട്ടിവിളിക്കുന്ന മാണിസാർ ഇനി അദ്ദേഹം ജീവിച്ച ഈ മൂല്യങ്ങളുടെ പ്രധാന അദ്ധ്യാപകനായി നമ്മുടെ മനസ്സുകളിൽ നിറയട്ടെ! സർവ്വതും നിയന്ത്രിക്കുന്ന, സർവ്വത്തെയും അതിജീവിക്കുന്ന പരമകാരുണ്യവാനായ ദൈവത്തിന്റെ സന്നിധിയിൽ അദ്ദേഹത്തിന്റെ ആത്മാവ് നിത്യ വിശ്രമം കൊള്ളട്ടെ! പ്രിയപ്പെട്ട കുടുംബാംഗങ്ങളോടും പ്രിയപ്പെട്ട ജോസ് കെ. മാണി എം.പി. ഉൾപ്പെടെയുള്ള മക്കളോടും എല്ലാവർക്കുമുള്ള അനുശോചനം, പ്രാർത്ഥനാ ബന്ധം അറിയിക്കുന്നു. മാണിസാറിന്റെ ആത്മാവിനായി പ്രാർത്ഥിക്കുന്നു.





ബോബി ഏബ്രഹാം

# വടവൃക്ഷങ്ങൾ വീഴുമ്പോൾ

വടവൃക്ഷങ്ങൾ പടർന്നു പന്തലിക്കുന്നത് നിൽക്കുന്ന മണ്ണിൽ നിന്ന് വളവും വെള്ളവും വലിച്ചെടുത്താണ്. അവയുടെ വേരുകൾ ഏറെ ആഴത്തിലും പരപ്പിലും പടർന്നിട്ടുണ്ടാകും. അവയ്ക്ക് ആയുസും ഏറെയാവും. എന്നാൽ ആധുനിക ഹൈബ്രിഡ് തൈകൾക്ക് വെള്ളം ഒഴിച്ചുകൊടുത്തേ പറ്റൂ. വളവും കൊടുക്കണം. എന്നാൽ എന്തൊക്കെ ചെയ്താലും ഹ്രസ്വകാല ജീവിതമേ അവയ്ക്കുണ്ടാവുകയുള്ളൂ. കർഷക ബിംബങ്ങൾ വെറുതേ പറഞ്ഞുപോയതല്ല. കെ.എം. മാണി എന്ന വ്യക്തിത്വം കേരള രാഷ്ട്രീയത്തിൽ നിന്നു കടന്നുപോകുമ്പോൾ വലിയൊരു വടവൃക്ഷം പിഴുതുവീണ പ്രതീതിയാണ്. ചിലർ അരങ്ങൊഴിയുന്നത് ഒന്നും അവശേഷിപ്പിക്കാതെയും നിശബ്ദമായും ആയിരിക്കും. മറ്റുചിലർ കടന്നുപോകുമ്പോൾ വലിയ ശൂന്യത അനുഭവപ്പെടും. കരിങ്ങോഴയ്ക്കൽ തോമസ് മാണിയുടെയും ഏലിയാമ്മയുടെയും മകൻ കെ. എം. മാണി എൺപത്തിയാറാം വയസ്സിൽ അരങ്ങൊഴിയുമ്പോൾ പാലാക്കാർക്ക് തങ്ങളുടെ കുടുംബനാഥൻ നഷ്ടപ്പെട്ടതുപോലെയാണ്. കേരള രാഷ്ട്രീയത്തിന് അതിന്റെ അമരക്കാരൻ നഷ്ടപ്പെട്ടതുപോലെയാണ്. കർഷകർക്ക് അവരുടെ സ്നേഹിതൻ നഷ്ടപ്പെട്ടതുപോലെയാണ്. ക്രൈസ്തവ സമൂഹത്തിന് തങ്ങളുടെ കൂട്ടത്തിലെ ഏറ്റവും തലയെടുപ്പുള്ള നേതാവാണ് നഷ്ടമായത്. എൺപത്തിയാറു വയസിൽ കെ.എം. മാണി എന്ന മാണിസാർ ജീവിച്ചുതീർത്തത് ഒട്ടേറെ ജന്മങ്ങളിലെ ജീവിതമാണ്. അതുകൊണ്ടു തന്നെയാണ് അവിസ്മരണിയമായ യാത്രയയപ്പ് ഒരുക്കി ജനം തടിച്ചുകൂടിയതും. കെ. എം. മാണിയുടെ മൃതദേഹവും വഹിച്ചുള്ള വാഹനം എറണാകുളത്തെ ആശുപത്രിയിൽ നിന്ന് കോട്ടയം തിരുനക്കര മൈതാനിയിലെത്താൻ 15 മണിക്കൂറെടുത്തു എന്നു കേൾക്കുമ്പോൾ തന്നെ അറിയാം ആദരം പ്രകടിപ്പിക്കാൻ വഴിയരികിൽ കാത്തുനിന്നവരുടെ ബാഹുല്യം. പിന്നെയും മണിക്കൂറുകളെടുത്തു മൃതദേഹം പാലായിലെ വീട്ടിലെത്തിക്കാൻ. സംസ്കാര ശുശ്രൂഷ നടക്കുമ്പോഴും പ്രിയനേതാവിനെ കാണാൻ ജനക്കൂട്ടം ഒഴുകിയെത്തിക്കൊണ്ടിരുന്നു. ഒരുപക്ഷേ കേരളത്തിന്റെ ചരിത്രത്തിൽ ഒരു രാഷ്ട്രീയ നേതാവിന് ലഭിച്ച ഏറ്റവും വലിയ ആദരം.

വാഴ്ത്തുന്നവർ തന്നെ വെറുക്കുകയും വെറുത്തവർ തന്നെ വാഴ്ത്തുകയും ചെയ്ത വ്യക്തിത്വമായിരുന്നു കെ.എം. മാണി എന്നു പറയാതെ വയ്യ. ഒട്ടേറെ അപൂർവതകൾ അവശേഷിപ്പിച്ചാണ് അദ്ദേഹം കടന്നുപോയത്.

കഴിഞ്ഞ അരനൂറ്റാണ്ടു കാലത്തെ കേരള ചരിത്രം പരിശോധിച്ചാൽ അതിൽ കെ.എം. മാണിക്കും സവിശേഷമായ സ്ഥാനമുണ്ട് പാലാ മണ്ഡലം രൂപീകരിച്ചുതുമുതൽ കഴിഞ്ഞ 50 വർഷം അവിടെനിന്ന് വേറൊരാൾ നിയമസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ടിട്ടില്ല. 11 ബജറ്റ് അവതരിപ്പിച്ച അദ്ദേഹം 24 വർഷം സംസ്ഥാനത്ത് മന്ത്രിയുമായിരുന്നു. കാറ്റും കോളും നിറഞ്ഞതായിരുന്നു ആ രഷ്ട്രീയ ജീവിതം. കോൺഗ്രസ് എന്ന വലിയ പാർട്ടി

യിൽ നിന്ന് ഭിന്നിച്ച് കേരള കോൺഗ്രസ് രൂപവത്കരിക്കപ്പെട്ടു കഴിഞ്ഞപ്പോൾ കെ. എം. മാണി അവിടേക്കു കളംമാറിച്ചവിട്ടി. പിന്നെ കേരള കോൺഗ്രസ് രാഷ്ട്രീയം ചലിച്ചത് കെ.എം. മാണി നിശ്ചയിച്ച വഴിക്കായിരുന്നു. കേരള കോൺഗ്രസ് ഇടയ്ക്കിടെ പിളർന്നു. ഇപ്പോൾ എത്ര കേരള കോൺഗ്രസ് ഉണ്ടെന്ന് അറിയാവുന്നവർ കേരള കോൺഗ്രസിൽ പോലും കാണില്ല. എന്നാൽ പിളർപ്പിന്റെ ഈ രാഷ്ട്രീയത്തെയും തമാശയോടെ കാണാൻ കെ.എം. മാണിക്കായിരുന്നു. വളരും തോറും പിളരുകയും പിളരും തോറും വളരുകയും ചെയ്യുന്ന പാർട്ടി എന്ന അദ്ദേഹത്തിന്റെ നിർവചനത്തിന് ആരാധകരേറെയായിരുന്നു. എന്നാൽ എപ്പോൾ പിളർന്നാലും മുന്തിയ കഷണം തന്നോടൊപ്പം എന്ന് അദ്ദേഹം ഉറപ്പാക്കിയിരുന്നു. മാത്രമല്ല, തന്നെ വിശ്വസിക്കുന്ന ജനവിഭാഗങ്ങളുടെ പിന്തുണ

മറികടന്ന് 1992 മാർച്ചിൽ ആ പ്രഖ്യാപനം നടത്തുമ്പോൾ മാണി നിറവേറ്റിയത് ഒരു വാഗ്ദാനമായിരുന്നു. തന്നെ താനാക്കിയ കർഷക മക്കളോടൊപ്പം ചേർന്നുനിൽക്കുമെന്നും അവരുടെ കണ്ണീരൊപ്പുമെന്നും ഉള്ള വാഗ്ദാനം. അവതരിപ്പിച്ച എല്ലാ ബജറ്റുകളിലും കർഷകർക്കായുള്ള കരുതൽ മാണി ഒളിപ്പിച്ചുവച്ചു. കർഷകരോടു മാത്രമല്ല, ചെറുകിട വ്യാപാരികളോടും ഉണ്ടായിരുന്നു ആ കരുതൽ.

രാഷ്ട്രീയ നേതാവെന്ന നിലയിൽ മാണി വലിയൊരു പാഠമായിരുന്നു. ധനകാര്യ വിദഗ്ധനായിരുന്നില്ല അദ്ദേഹം. എന്നാൽ 11 ബജറ്റുകൾ അദ്ദേഹം അവതരിപ്പിച്ചു. ബജറ്റുകൾക്ക് ഏറെ പ്രാധാന്യം ഉള്ള ആ കാലത്ത് അദ്ദേഹത്തിന്റെ ബജറ്റുകൾ കേരളത്തിന്റെ കുതിച്ചുചാട്ടത്തിന് കൂട്ടായി നിന്നു. ഏറെ പ്രകീർത്തിക്കപ്പെട്ട കേരള

മാണി പറയുന്നതിൽ കാര്യമുണ്ടെന്ന് ജനം ചിന്തിച്ചുതുടങ്ങി. താൻ ആർക്കുവേണ്ടി നിലകൊള്ളുന്നു എന്നു ബോധ്യമുണ്ടായിരുന്ന അദ്ദേഹം അധ്വാനവർഗ സിദ്ധാന്തം മുന്നോട്ടു വച്ചതും ഏറെ പഠനത്തിലൂടെയാണ്. കർഷകത്തൊഴിലാളികൾക്കു വേണ്ടി കമ്മ്യൂണിസ്റ്റുകൾ വാദിക്കുമ്പോൾ അവർക്കു വേണ്ടി മാത്രമല്ല, അധ്വാനിക്കുന്ന കർഷകനു വേണ്ടിയും വാദിക്കേണ്ടതുണ്ടെന്ന് അദ്ദേഹം ബോധ്യപ്പെടുത്തി. കർഷകനില്ലാതെ കർഷകത്തൊഴിലാളിയും ഇല്ലല്ലോ. എന്നാൽ കർഷകരിൽ വലിയൊരു വിഭാഗം ക്രൈസ്തവരായിപോയതിന്റെ പേരിൽ അദ്ദേഹത്തെ ഒരു വിഭാഗത്തിന്റെ നേതാവായി മാത്രം മുദ്രകുത്താൻ ശ്രമം നടന്നത് നിർഭാഗ്യകരം എന്നു മാത്രമേ പറയാനാവൂ. എന്നാൽ താൻ ക്രൈസ്തവ ജനവിഭാഗങ്ങളുടെ ഉന്നമനത്തിനായി പ്രവർത്തിച്ചു



യിൽ ഇടിവുണ്ടാകാതെ നോക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. അതു തന്നെയാണ് കേരള രാഷ്ട്രീയത്തിൽ ഇത്രയും കാലം മുടിചൂടാ മന്നനായി കഴിയാൻ അദ്ദേഹത്തെ പ്രാപ്തനാക്കിയത്.

താൻ ചവിട്ടിനിൽക്കുന്ന മണ്ണ് കർഷകന്റേതാണെന്ന ഉറച്ച ബോധ്യമുണ്ടായിരുന്നു അദ്ദേഹത്തിന്. ആ കർഷകന്റെ കണ്ണീർ തുടയ്ക്കേണ്ടത് ആവശ്യമാണെന്നും കരുതി. അതുകൊണ്ടാണ് പട്ടയ പ്രശ്നം അദ്ദേഹം സ്വന്തം പ്രശ്നമായി കണ്ട് രംഗത്തിറങ്ങിയത്. ഇടുക്കി ജില്ലയിലെ കർഷകർക്ക് പട്ടയം നൽകാനുള്ള നീക്കവും ആ ശ്രമത്തിന്റെ ഭാഗമായിരുന്നു. എല്ലാ എതിർപ്പുകളും

മോഡൽ വികസനം നിലനിർത്തണമെങ്കിൽ വരുമാനം കണ്ടെത്തിയേ മതിയാകൂ. മാത്രമല്ല, ഓരോ ബജറ്റിലും വരുമാനത്തിൽ ക്രമാനുഗതമായ വളർച്ചയുണ്ടാവുകയും വേണം. കെ.എം. മാണിക്ക് അതിനു കഴിഞ്ഞത് നിരന്തരമായ പഠനത്തിലൂടെയായിരുന്നു. ആ പഠനം ബജറ്റ് അവതരിപ്പിക്കുന്നതിൽ മാത്രം ഒതുങ്ങിയില്ല. നിയമസഭയിൽ നടത്തിയ ഓരോ പ്രസംഗത്തിലും കൃത്യതയുണ്ടായിരുന്നു. 1967ൽ ഇഎംഎസ് മന്ത്രിസഭയ്ക്കെതിരെ നിശിതമായ വിമർശനങ്ങൾ നിയമസഭയിൽ ഉയർത്തിയതിന്റെ രേഖകൾ നിയമസഭാ ലൈബ്രറിയിൽ ലഭ്യമാണ്. കേരളമെങ്ങും ആ ശബ്ദം ശ്രവിച്ചു.

എന്നത് മറച്ചുവയ്ക്കാൻ അദ്ദേഹം ശ്രമിച്ചിട്ടുമില്ല. അതൊരു അപമാനമായി അദ്ദേഹം കരുതിയില്ല. മറിച്ച് തന്നെ വിശ്വസിച്ച ജനവിഭാഗത്തിനൊപ്പം നിൽക്കുന്നതും അവർക്കായി പ്രവർത്തിക്കുന്നതും അഭിമാനമായി അദ്ദേഹം കണ്ടു. എന്നാൽ ഒരു കാലത്തും അദ്ദേഹം മതമൗലികവാദിയാകാനോ വെറുപ്പിന്റെ തത്വശാസ്ത്രം വളർത്താനോ ശ്രമിച്ചില്ല. കേരളം പോലെയുള്ള ഒരു ബഹുസ്വര സമൂഹത്തിൽ എല്ലാവർക്കും ഇടയിലെ പാലമായി നിൽക്കാനാണ് അദ്ദേഹം ആഗ്രഹിച്ചത്. എല്ലാ സമുദായങ്ങളെയും ഒന്നായി കാണാനും ഒരുമിച്ചു കൊണ്ടുപോകാനും അദ്ദേഹം

ശ്രമിച്ചു. ഒരു പദ്ധതി അനുവദിക്കുമ്പോൾ അത് നാടിനു ഗുണകരമാകണമെന്നു മാത്രം ചിന്തിച്ചു. പാലായിലെ മിനി സിവിൽ സ്റ്റേഷനായാലും ബൈപാസ് ആയാലും നാടിന്റെ വികസനം ആയിരുന്നു ലക്ഷ്യം. അതറിയാവുന്നതുകൊണ്ടാവണം ഇടതു മുന്നണി മാത്രമല്ല, ബിജെപി പോലും അദ്ദേഹത്തെ കൂടെക്കൂട്ടാൻ നോക്കിയത്.

### കുശാഗ്രബുദ്ധിയായ രാഷ്ട്രീയക്കാരൻ

കെ.എം. മാണി എന്ന കുശാഗ്രബുദ്ധിയായ രാഷ്ട്രീയ തന്ത്രജ്ഞൻ ഇല്ലായിരുന്നെങ്കിൽ കേരള കോൺഗ്രസ് എന്ന രാഷ്ട്രീയ പ്രസ്ഥാനം നേരത്തേതന്നെ ഇല്ലാതായേനേ എന്നു വിശ്വസിക്കുന്നവർ ഏറെയാണ്. കോൺഗ്രസിൽ നിന്നു പിളർന്ന് കേരള കോൺഗ്രസ് രൂപം കൊണ്ടത് വ്യക്തിപരമായ വിഷയങ്ങളുലൂന്നിയായിരുന്നു എന്നതിൽ സംശയമില്ല. എന്നാൽ സ്ഥാപക നേതാക്കളുടെ മരണത്തോടെ തിരികെ കോൺഗ്രസിൽ തന്നെ ചെന്നുചേരുമായിരുന്ന കേരള കോൺഗ്രസിന് പുതിയ ദിശാബോധം നൽകിയത് കെ.എം. മാണിയായിരുന്നു. നിരന്തരം നടത്തിയ ക്യാംപുകളിലൂടെ അദ്ദേഹം കേരള കോൺഗ്രസിന് പുതിയൊരു നിലപാടുതറ ഉണ്ടാക്കിക്കൊടത്തു. അത് മധ്യതിരുവിതാംകൂർ കേന്ദ്രീകൃതമായിരുന്നെങ്കിലും കുടിയേറ്റ കർഷകർ ഉള്ളിടത്തെല്ലാം കേരള കോൺഗ്രസിന് വേരോട്ടം ലഭിച്ചു. കോഴിക്കോടു ജില്ലയിലെ പേരമ്പ്രയിലായാലും കണ്ണൂർ ജില്ലയിലെ ചപ്പാരപ്പടവിലായാലും കേരള കോൺഗ്രസ് എന്നു പറഞ്ഞു നിൽക്കാൻ നാലാളുണ്ടായത് അതുകൊണ്ടാണ്. കേവലം രണ്ടോ മൂന്നോ ജില്ലകളിൽ ഒതുങ്ങിപ്പോകുമായിരുന്ന പാർട്ടിക്ക് അങ്ങനെ കേരളം മുഴുവൻ പേരുണ്ടാക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. മധ്യതിരുവിതാംകൂറിനു പുറത്തുനിന്നും കേരള കോൺഗ്രസിന് എംഎൽഎ ഉണ്ടായത് അങ്ങനെയാണ്.

എന്നാൽ ചിലപ്പോഴെങ്കിലും അദ്ദേഹത്തിന് ഞാൻ എന്ന പരിമിതിയിൽ നിന്നു പുറത്തു കടക്കാനുമായില്ല. അതുകൊണ്ടാണ് പാർട്ടിയുടെ ശക്തി ആകേണ്ടിയിരുന്ന യുവനേതാക്കൾ പലരും പുറത്തുപോയത്. കേരള കോൺഗ്രസ് പാർട്ടി രൂപം കൊള്ളുമ്പോൾ ആർ. ബാലകൃഷ്ണപിള്ളയും അതിൽ അംഗമായിരുന്നെങ്കിലും പിന്നീട് അദ്ദേഹം സ്വന്തം പാർട്ടി രൂപീകരിച്ചു പുറത്തുപോകേണ്ടി വന്നു. പി.ജെ. ജോസഫ് പലതവണ മാണിയുമായി അകലുകയും പിന്നെ യോജിക്കുകയും ചെയ്തു. പി.ടി. ചാക്കോയുടെ മകനായ പി.സി. തോമസ് പുറത്തുപോയതും സീറ്റ് തർക്കത്തെത്തുടർന്നാണ്. മാണിയുടെ താൻപോരിമയുമായി യോജിക്കാൻ പറ്റുന്നില്ലെന്നു പറഞ്ഞാണ് സ്ഥാപക നേതാവ് കെ.എം. ജോർജിന്റെ മകൻ ഫ്രാൻസിസ് ജോർജ് പാർട്ടി വിട്ട് പുതിയൊരു കേരള കോൺഗ്രസ് രൂപീകരിച്ചത്. പൂഞ്ഞാറിലെ കരുത്തൻ പി.സി. ജോർജ് പുറത്തുപോയതും മാണിയോടു ഇടഞ്ഞാണ്. ഏറ്റവും ഒടുവിൽ ഈ ലോക്സഭാ തിരഞ്ഞെടുപ്പിൽ പി.ജെ. ജോസഫ് പാർട്ടി വിട്ടേക്കുമെന്ന സൂചനയുണ്ടായതും അവഗണിക്കപ്പെടുന്നു എന്ന തോന്നലിൽ നിന്നാണ്. ഇവരെല്ലാം പുറത്തുപോയപ്പോഴും ഏറ്റവും വലിയ കേരള കോൺഗ്രസിനെ കൂടെ നിർത്താൻ കഴിഞ്ഞതും സഭാ നേതാക്കളുടെ പിന്തുണ ഉറപ്പാക്കാൻ കഴിഞ്ഞതും മാണിയെ കരുത്തനാക്കി. അപ്പോഴും ഒരു ചോദ്യം ഉയരുന്നു. ഈ യുവനേതാക്കളെ കൂടെ നിർത്തിയിരുന്നെങ്കിൽ മധ്യതിരുവിതാംകൂറിലെ വലിയ ശക്തിയാകുമായിരുന്നില്ലേ കേരള കോൺഗ്രസ്? ചില ചോദ്യങ്ങൾക്ക് ഉത്തരമില്ല. നേരത്തേ പറഞ്ഞതുപോലെ വന്മരങ്ങൾ ഊർജം മുഴുവൻ വലിച്ചെടുക്കുമ്പോൾ ചെറുവൃക്ഷങ്ങൾക്ക് വളരുക എളുപ്പമല്ല. അപ്പോൾ വൻമരങ്ങളുടെ തണലിൽ നിന്ന് അവ മാറിപ്പോയേ മതിയാവൂ. ഇനിയുള്ള കാലം ഒരു വൻമരത്തിന്റെയും തണൽപറ്റി നിൽക്കുന്ന ചെറുമരങ്ങളുടേതും ആണോ ചെറുമരങ്ങൾ ചേരുന്ന വലിയ വനങ്ങളുടേതാണോ എന്നു കണ്ടുതന്നെ അറിയണം. മാണി യാത്രയാകുമ്പോൾ ഉണ്ടാകുന്ന ശൂന്യത നികത്താനും കേരള കോൺഗ്രസിന്റെ പ്രതാപ കാലത്തേക്കു കൊണ്ടുപോകാനും കഴിവുള്ള യുവത്വം ഇനിയും ഉയർന്നുവരുന്നില്ലെങ്കിൽ കാലം അദ്ദേഹത്തിനുമേൽ പഴിചാർത്തും. കുറച്ചു വിട്ടുവീഴ്ചകൾ ചെയ്തിരുന്നുവെങ്കിൽ കേരള കോൺഗ്രസിലെ എല്ലാ വിഭാഗങ്ങളെയും ഒന്നിച്ചുനിർത്താനും ആദ്യകാലത്തെപ്പോലെ വൻശക്തിയായി മാറാനും കേരള കോൺഗ്രസിനു കഴിയുമായിരുന്നില്ലേ എന്ന ചോദ്യം വീണ്ടും വീണ്ടും ഉയർന്നുകൊണ്ടിരിക്കും.

### ബാക്കിപത്രം

മഹാരഥന്മാർ മൺമറയുമ്പോഴുണ്ടാകുന്ന ശൂന്യത വലുതാണ്. കെ.എം. മാണി കടന്നുപോകുമ്പോഴും സ്ഥിതി അതുതന്നെയാണ്. ആധുനിക കേരളത്തിൽ ക്രൈസ്തവ സമൂഹം സംഭാവന ചെയ്ത ഏറ്റവും തലയെടുപ്പുള്ള നേതാവാണ് കടന്നുപോയത്. രാഷ്ട്രീയ ജീവിതത്തിന്റെ അവസാനകാലത്തുണ്ടായ അഴിമതി ആരോപണം അദ്ദേഹത്തിന്റെ ജനപ്രീതിക്ക് ഒരു പോറൽ പോലും ഏൽപിച്ചില്ലെന്നതിന് എറണാകുളം മുതൽ കോട്ടയം വരെയും കോട്ടയം മുതൽ പാലാവരെയും തടിച്ചുകൂടി ജനക്കൂട്ടം തന്നെ സാക്ഷി. ആരോപണം ഉന്നയിച്ചവർ തന്നെ അദ്ദേഹത്തെ കൂടെക്കൂട്ടാൻ കാത്തുനിന്നു എന്നതും കാണാതിരുന്നുകൂടാ. ഇപ്പോഴത്തെ ശൂന്യത ഭീതിപ്പെടുത്തുന്നതാണ്. നക്ഷത്രങ്ങളുടെ ജീവിത കാലം തീരുമ്പോൾ തമോഗർത്തമായി മാറുമെന്നാണ് സിദ്ധാന്തം. ആ തമോഗർത്തത്തിന് തൊട്ടടുത്ത നക്ഷത്ര സമൂഹത്തെപ്പോലും വലിച്ചകത്തിടാനുള്ള ശേഷിയുണ്ട്. കെ. എം. മാണി കടന്നുപോകുമ്പോഴുള്ള ശൂന്യത മറികടക്കാൻ കരുത്തുറ്റ യുവനേതാക്കൾ ഉയർന്നുവരേണ്ടതുണ്ട്. അതിനു കഴിയുന്നില്ലെങ്കിൽ കേരള കോൺഗ്രസ് എന്ന രാഷ്ട്രീയപ്രസ്ഥാനവും വലിയ ശൂന്യത അവശേഷിപ്പിച്ചു മൺമറയുന്നതു കാണേണ്ടിവരും.

ഈ പ്രശ്നം കേരള കോൺഗ്രസ് എന്ന രാഷ്ട്രീയ പ്രസ്ഥാനത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്നില്ല. രാഷ്ട്രീയത്തിലായാലും സാഹിത്യത്തിലായാലും മറ്റേതു രംഗത്തായാലും സ്വയാർജിത കഴിവുകളിലൂടെ രംഗം കൈയടക്കിയവരുടെ വംശം കുറ്റിയറ്റു പോവുകയാണ്. പിൻവാതിലിലൂടെ കടന്നു കയറുന്നവരും പാർശ്വവർത്തികളും മക്കൾ രാഷ്ട്രീയവും ഒക്കെ രാജ്യത്ത് കൊടികുത്തി വാഴുന്നു. ദേശീയ പ്രസ്ഥാനങ്ങളുടെ തന്നെ പ്രസക്തി ഇല്ലാതാകുന്നു. രാജ്യത്തെ ഒന്നായി കാണാൻ കഴിയുന്ന നേതാക്കഴുടെ അഭാവം വല്ലാതെയുണ്ട്. ഇത് പിഗ്മികളുടെ കാലമാണ്. ഉത്തർപ്രദേശ് പോലെയുള്ള വലിയ സംസ്ഥാനത്തുപോലും ദേശീയ കക്ഷികളേക്കാൾ പ്രാദേശിക കക്ഷികളുടെ ആധിപത്യം ആണ്. ദേശീയ നേതാവ് എന്നു പറയാവുന്നവർ ആരും ഇല്ല. അങ്ങനെ പ്രതീക്ഷിച്ചവർ പലരും പ്രാദേശിക, സാമൂദായിക നേതാക്കളായി ഒതുങ്ങിപ്പോകുന്നു എന്നത് ആധുനിക ഇന്ത്യയുടെ ശാപം. നാനാത്വത്തിൽ ഏകത്വം എന്ന് ജവഹർലാൽ നെഹ്റു പറഞ്ഞപ്പോൾ അദ്ദേഹം ദേശീയ നേതാവായിരുന്നു. അല്ലാതെ ഉത്തർപ്രദേശിലെ ഒരു മണ്ഡലത്തെ പ്രതിനിധീകരിക്കുന്ന വെറും ഒരു എംപിയായിരുന്നില്ല. നയതന്ത്രം വേണ്ടിടത്ത് അതു പ്രയോഗിച്ചും ശക്തി പ്രകടിപ്പിക്കേണ്ടിടത്ത് അതു പ്രകടിപ്പിച്ചും ഇന്ത്യയെന്ന മഹാരാജ്യത്തെ തുന്നിച്ചേർക്കുമ്പോൾ സർദാർ വല്ലഭായ് പട്ടേൽ ഗുജറാത്തുകാരനായല്ല, ഇന്ത്യക്കാരനായാണ് നിലകൊണ്ടത്. എന്നാൽ 2019 ആകുമ്പോൾ ദേശീയ വീക്ഷണം കുറയുകയും പ്രാദേശികതയിലും സാമുദായിക ശക്തിയിലും മാത്രം അഭിരമിക്കുകയും ചെയ്യുന്ന കുള്ളന്മാരായി രാഷ്ട്രീയ നേതൃത്വം മാറുകയും ചെയ്യുന്നു.

മുമ്പ്, ഏതുരംഗത്തും എടുത്തുപറയാവുന്ന ചില പേരുകളുണ്ടായിരുന്നു. അവർ അറിവിന്റെ അക്ഷയഖനികളായിരുന്നു. പ്രഗത്ഭ ഡോക്ടർമാർക്ക് രോഗം നിർണയിക്കാൻ രോഗിയെ കണ്ടാൽ മാത്രം മതിയായിരുന്നു. പ്രഗത്ഭ രാഷ്ട്രീയ നേതാക്കൾക്കും ജനങ്ങളുടെ പ്രശ്നം മനസ്സിലാക്കാൻ നിവേദനങ്ങളുടെ പോലും ആവശ്യമുണ്ടായിരുന്നില്ല. കാരണം അവരൊക്കെ ആ സമൂഹത്തിനൊപ്പം വളർന്നുവന്നവരാണ്. മഹാരഥന്മാരുടെ മരണം ഇക്കാര്യങ്ങൾ കൂടി നമ്മെ ഓർമിപ്പിക്കുന്നുണ്ട്. നാം മറന്നുപോയ ദേശീയതയുടെ ധാരയിലേക്ക് നമ്മളെ കൈപിടിച്ചുകൊണ്ടുപോകാൻ ശേഷിയുള്ളവർ ഇനി ഉയർന്നുവരുമോ? കാത്തിരിക്കാം.

അനുസ്മരണം





റവ. ഫാ. ബോവാസ് മാത്യു

# ഡോ. ഡി. ബാബുപോൾ തലയെടുപ്പിന്റെ ആൾരൂപം

ഡോ. ഡി. ബാബുപോളിനെ ഞാൻ നേരിട്ടു പരിചയപ്പെടുന്നത് 1991-ലാണ്. കോട്ടയത്ത് മലയാള മനോരമയുടെ അങ്കണത്തിൽ ഏഷ്യയിലെ ഏറ്റവും വലിയ കുട്ടികളുടെ സംഘടനയായ അഖില കേരളാ ബാലജനസഖ്യത്തിന്റെ വജ്ര ജൂബിലിയോടനുബന്ധിച്ച് നടക്കുന്ന മുൻകാല നേതാക്കന്മാരുടെ സംഗമം. സമൂഹത്തിന്റെ നാനാതുറകളിലുള്ള ആയിരത്തോളം നേതാക്കന്മാർ, മന്ത്രിമാർ, ജനപ്രതിനിധികൾ മത-സാമുദായിക നേതാക്കന്മാർ, സിവിൽ സർവ്വീസ് ഉദ്യോഗസ്ഥന്മാർ, കലാകാരന്മാർ തുടങ്ങി ജീവിതത്തിൽ കാണുവാനും പരിചയപ്പെടാനും ആഗ്രഹിച്ച അനേകർ. ഉച്ചക്കുശേഷം നടന്ന സമാപനസമ്മേളനത്തിൽ മുഖ്യപ്രഭാഷകനായി ഡോ.ഡി ബാബുപോൾ ഉണ്ട്. അന്നു ബാലജനസഖ്യത്തിന്റെ സംസ്ഥാന ജനറൽ സെക്രട്ടറിയായിരുന്ന എനിക്ക് ചടങ്ങിന് നന്ദി പറയുന്നതിനുള്ള നിയോഗം ലഭിച്ചു. വേദിയിലും സദസിലും ഇരിക്കുന്ന പ്രമുഖരുടെ നീണ്ടനിര. പരിഭ്രമമില്ലാതെ, വലിയ കുഴപ്പമില്ലാതെ ഞാനത് നിർവ്വഹിച്ചു. സമ്മേളനം കഴിഞ്ഞ് ഡോ. ബാബുപോൾ എന്നെ അടുത്ത് വിളിച്ചു, ഇന്നത്തെ മനോരമ ചീഫ് എഡിറ്റർ മാമ്മൻ മാത്യു സാറിന്റെ അടുക്കൽ എന്റെ പ്രസംഗത്തെക്കുറിച്ച് നന്നായി അഭിനന്ദിച്ചു പറഞ്ഞു. പ്രസംഗവുമായി ബന്ധപ്പെട്ട് ജീവിതത്തിൽ ലഭിച്ചിട്ടുള്ള ഏറ്റവും വലിയ അഭിനന്ദനം അതായിരുന്നുവെന്ന് എനിക്കുറപ്പിക്കാം. ഇന്നും മാമ്മൻ മാത്യു സാർ എന്നെ കാണുമ്പോൾ ഈ കാര്യം തന്നെയാണ് ഓർമ്മിക്കുന്നത്. പിന്നീട് ഡോ. ബാബുപോളിനെ അനേകം വേദികളിൽ കണ്ടിട്ടുണ്ട്, സംസാരിച്ചിട്ടുണ്ട്. നല്ല അടുപ്പം കാത്തു സൂക്ഷിച്ചു. ഈ കഴിഞ്ഞ ഒക്ടോബർ മാസത്തിൽ അഞ്ചൽ ദൈവാലയത്തിൽ സാർ എത്തിച്ചേർന്നിരുന്നു. അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയെക്കുറിച്ച് അനുസ്മരണ പ്രഭാഷണം നടത്തുവാൻ. ഒരു വൈദികനായതിനുശേഷം ഞാൻ ഡോ. ഡി. ബാബുപോളിനെ ഏറ്റവും അടുത്ത് ശ്രദ്ധിച്ചിട്ടുള്ളത് മലങ്കര കത്തോലിക്കാ സഭയുടെ വേദികളിലാണ്. പ്രത്യേകിച്ച് മാർ ഗ്രിഗോറിയോസ് തിരുമേനിയെക്കുറിച്ച് പറയുമ്പോൾ അദ്ദേഹം വാചാലനാകും. പകൽ സുബാബൂളിനെക്കുറിച്ചും രാത്രിയിൽ ആകാശത്തിലെ വ്യത്യസ്ത നക്ഷത്രങ്ങളെക്കുറിച്ചും സംസാരിക്കുന്ന ജ്ഞാനിയായ തിരുമേനിയെന്ന് ബാബുപോൾ തിരുമേനിയെ അനുസ്മരിക്കും. തിരുവനന്തപുരത്തെ വിവിധ മത സാമുദായിക വിഭാഗങ്ങളെ ഒന്നിച്ചു കൊണ്ടുപോകുന്നതിന് തിരുമേനി നടത്തിയിട്ടുള്ള പരിശ്രമങ്ങൾ ബാബുപോൾ എടുത്തു പറഞ്ഞിട്ടുണ്ട്. ഒപ്പം ഒരു കാര്യ തുറന്നു പറയുവാനുള്ള ചങ്കുറ്റവും. ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസിന്റെ പേര് മറ്റൊന്നായിരുന്നെങ്കിൽ ഒരു പത്മശ്രീയോ, പത്മഭൂഷണോ അദ്ദേഹത്തെ തേടിയെത്തുമായിരുന്നു. ഈ തലസ്ഥാനത്ത് അദ്ദേഹത്തിന് ഒരു സ്മാരകം ഉണ്ടാകുമായിരുന്നു.

അഭിവന്ദ്യ സിറിൽ ബസേലിയോസ് ബാവ തിരുമേനിയുടെ നാമഹേതുക തിരുന്നാളിനോടനുബന്ധിച്ച് പൗര പ്രമുഖർക്ക് നൽകുന്ന സ്നേഹവിരുന്നിൽ ഡോ. ബാബുപോൾ ഒരു വർഷവും മുടക്കം വരുത്തിയിട്ടില്ല. തുടർന്ന് അഭിവന്ദ്യ മാർ ക്ലീമിസ് ബാവാതിരുമേനിയുടെ കാലത്ത് ആ വരവ് അല്പം നേരത്തേ തന്നെ എത്തിച്ചേരുന്ന തലത്തിലേക്ക് വളർന്നു. സിറിൽ ബാവാ തിരുമേനിയോട് വളരെ ഊഷ്മളമായ ബന്ധം നിലനിർത്തിയിരുന്ന ബാബുപോൾ പിതാവിനോട് ദീർഘനേരം ദൈവശാസ്ത്ര

വിഷയങ്ങൾ സംസാരിക്കുമായിരുന്നു. "വേദശബ്ദരത്നാകരം" എന്ന ബ്രഹുത്തായ ഗ്രന്ഥം ബാബുപോൾ എഴുതി പ്രസിദ്ധീകരിച്ചപ്പോൾ അതിന് അവതാരിക പിതാവ് നേരിട്ടെഴുതി നൽകിയിരുന്നു. മലങ്കര കത്തോലിക്കാ സഭ ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായയി ഉയർത്തപ്പെട്ടപ്പോൾ അഭിവന്ദ്യ സിറിൽ പിതാവ് കാതോലിക്കാബാവയെന്ന സംജ്ഞയിലാണ് സഭയിൽ അറിയപ്പെടാൻ തുടങ്ങിയത്. അന്ന് ഡോ. ബാബുപോൾ പറയുകയും എഴുതുകയും ചെയ്തു. ഇനി കേരള സഭയിൽ അറിയപ്പെടാനും നിലനിൽക്കാനും പോകുന്ന കാതോലിക്കാ ബാവാ മലങ്കര കത്തോലിക്കാ സഭയുടേതായിരിക്കുമെന്ന്.

അഭിവന്ദ്യ ക്ലീമിസ് ബാവാ തിരുമേനിയോട് അദ്ദേഹം പുലർത്തിയിട്ടുള്ള ബന്ധം വളരെ ആഴമുള്ളതായിരുന്നു. എപ്പോഴും വരികയും കാണുകയും ദീർഘനേരം സംഭാഷണങ്ങളിൽ ഏർപ്പെടുന്നതും നേരിട്ട് കണ്ടിട്ടുണ്ട്. കാലിക പ്രാധാന്യമുള്ള അനേകം വിഷയങ്ങളിൽ അവരിരുവരും ഏറെ നേരം സംസാരിച്ചിരിക്കുന്നത് കണ്ടിട്ടുണ്ട്. സ്വന്തം ഭവനത്തിന്റെ സ്വാതന്ത്ര്യവും അടുപ്പവുമാണ് പട്ടത്തെ തിരുസന്നിധിയെന്ന മേജർ ആർച്ചു ബിഷപ്സ് ഹൗസുമായി ബാബുപോൾ പുലർത്തിയിട്ടുള്ളത്. അഭിവന്ദ്യ ബാവാ തിരുമേനി കർദിനാളായി തെരഞ്ഞെടുക്കപ്പെട്ടപ്പോൾ ഏറെ സന്തോഷത്തോടെയാണ് അദ്ദേഹം അതിനോട് പ്രതികരിച്ചത്. ജന്മദിനങ്ങളിൽ ഡോ. ബാബുപോളിനെ കവടിയാറിലെ വീട്ടിൽ പോയി ആശംസകൾ അറിയിക്കുവാനും രോഗബാധിതനായിരുന്നപ്പോൾ ആശുപത്രിയിൽ പോയി പ്രാർത്ഥിക്കുവാനും തിരുമേനി പ്രത്യേക താൽപര്യം എടുത്തിരുന്നു. ഡോ. ബാബുപോൾ നിര്യാതനായപ്പോൾ തിരുവനന്തപുരത്തെ ദൈവാലയത്തിൽ ശവസംസ്കാര ശുശ്രൂഷയുടെ ഒന്നാം ഭാഗത്തിന് നേതൃത്വം നൽകിയത് മാർ ക്ലീമിസ് ബാവാ തിരുമേനിയായിരുന്നു.

തിരുവനന്തപുരത്തും മറ്റ് ഇതര സ്ഥലങ്ങളിലുമുള്ള മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും മറ്റ് ഇതര സ്ഥാപനങ്ങളിലും ഡോ. ബാബുപോൾ നിറസാന്നിധ്യമായിരുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയോടും അഭിവന്ദ്യ പിതാക്കന്മാരോടും വൈദികരോടും എല്ലാം അദ്ദേഹം പുലർത്തിയിട്ടുള്ള ആഴമുള്ളതും സവിശേഷവുമായ ബന്ധം എടുത്തു പറയേണ്ടതാണ്.

തിരുവനന്തപുരം നഗരത്തിലെ അനേകം സഭൈക്യപ്രസ്ഥാനങ്ങൾക്കും സാംസ്കാരിക സാമൂഹിക പ്രവർത്തനങ്ങൾക്കും തന്റെ ആശയങ്ങൾ കൊണ്ടും സർവ്വോപരി നിറസാന്നിധ്യം കൊണ്ടും അദ്ദേഹം പകർന്നു നൽകിയിട്ടുള്ള ഊർജ്ജം എടുത്തു പറയേണ്ടതാണ്. തിരുവനന്തപുരത്തെ പ്രമുഖ ക്രൈസ്തവ സമൂഹങ്ങൾക്ക് നാലാഞ്ചിറയിലെ മാർ ഈവാനിയോസ് വിദ്യാനഗറിനുള്ളിൽ സെമിത്തേരി ഉണ്ടാക്കുന്നതിനായി അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ അടുക്കൽ ആദ്യം ചെന്നത് ഡോ. ബാബുപോൾ ആയിരുന്നു.

ക്രൈസ്തവ കാഹളം മാസികയോട് ദീർഘകാലത്തെ ബന്ധമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. പ്രധാനപ്പെട്ട വിഷയങ്ങളിൽ ലേഖനം ആവശ്യപ്പെട്ടാൽ എത്ര തിരക്കുകൾ ഉണ്ടെങ്കിലും അദ്ദേഹം ഒരു പ്രതിഫലവും വാങ്ങാതെ കൃത്യമായി അതെഴുതി തരുമായിരുന്നു. എല്ലാ മാസവും തനിക്കു ലഭിച്ചിരുന്ന മാസിക വായിക്കുകയും എന്തെങ്കിലും നിരീക്ഷണങ്ങൾ ഉണ്ടെങ്കിൽ അത് അറിയിക്കുകയും ചെയ്യുന്ന പതിവ് അദ്ദേഹത്തിനുണ്ടായിരുന്നു. ഒരു റിട്ട.ഐ.എ.സ് ഉദ്യോഗസ്ഥൻ മരണമടഞ്ഞു എന്നതിനപ്പുറത്ത് മലയാളക്കര വിതുമ്പുന്നത് ജ്ഞാനിയായ ഒരു പ്രഭാഷകനെ, പ്രബുദ്ധനായ ഒരു ദേശസ്നേഹിയെ കർമ കുശലതയുള്ള ഒരു ഭരണാധികാരിയെ എല്ലാവർക്കും സ്വീകാര്യനായ ഒരു ഗുരു ശ്രേഷ്ഠനെയാണ് ഡോ. ബാബുപോളിലൂടെ നമുക്ക് നഷ്ടമായത്. ഭരണ രംഗത്തും പൊതു ജീവിതത്തിലും അദ്ദേഹം ഇരുന്ന കസേര മറ്റൊരാൾക്കും ഇരുന്ന് നികത്താൻ കഴിയാതെ ഒഴിഞ്ഞ കസേരയായി കിടക്കും. കാരണം അദ്ദേഹത്തിനു പകരം വയ്ക്കാൻ നമുക്ക് ആളില്ല.



# ലോകത്തിലെ പ്രധാന സഭാ തീർത്ഥാടന കേന്ദ്രങ്ങൾ



റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

റവ. ഡോ. മാത്യൂ ചാർത്താകുഴി ക്രൈസ്തവ കാഹളം മാസികയിൽ പുതിയൊരു പംക്തി ആരംഭിക്കുകയാണ്. കഴിഞ്ഞ പത്തു ലക്കങ്ങളിൽ സാന്റിയാഗോ തീർത്ഥാടനം അച്ചൻ എഴുതിയിരുന്നു. ഏറെ പ്രശംസ പിടിച്ചുപറ്റിയ പംക്തിയായിരുന്നു അത്. ഈ പംക്തിയിലൂടെ സാർവത്രിക സഭയിൽ ഏറെ പ്രശസ്തവും ലക്ഷക്കണക്കിന് തീർത്ഥാടകരെത്തുന്നതുമായ തീർത്ഥാടക കേന്ദ്രങ്ങളെ പരിചയപ്പെടുത്തുന്നതാണത്രേ ഈ പംക്തി...



ഭൂമിയിൽ ഒരു ഹ്രസ്വ തീർത്ഥാടനത്തിനു വന്നിരിക്കുന്നവരാണ് മനുഷ്യർ എന്ന ചിന്ത ക്രിസ്തീയ പ്രബോധനത്തിന്റെ ഭാഗമാണ് (1 പത്രോ 2:11, ഫിലി. 3:20). മനുഷ്യന്റെ ചരിത്രം ആരംഭിക്കുന്നിടത്തു നിന്നുമാണ് തീർത്ഥാടനത്തിന്റെ ചരിത്രവും ആരംഭിക്കുന്നത്. അപരിമേയനായ ദൈവത്തെ കണ്ടെത്തുവാനും, അടുത്തറിയാനും അങ്ങനെ ആത്മീയ ഉന്നതി പ്രാപിക്കുവാനുമുള്ള മനുഷ്യന്റെ പരിശ്രമത്തിന്റെ ഭാഗമെന്ന നിലയിൽ ലോകത്തിലെ പ്രധാന മതങ്ങളെല്ലാം തന്നെ തീർത്ഥാടനത്തെ പാവനകർമ്മമായി കാണുന്നു. ദൈവീക അംശം കുടികൊള്ളുന്ന പുണ്യസങ്കേതങ്ങളിലെ വിശുദ്ധിയുടെ കണികകൾ തനിക്കും ലഭിക്കണമെന്നു ഒരു തീർത്ഥാടകൻ ആഗ്രഹിക്കുന്നു.

വളരെ സമ്പന്നമായൊരു തീർത്ഥാടന പൈതൃകത്തിന്റെ അവകാശമാണ് സഭയ്ക്കുള്ളത്. നമ്മുടെ കർത്താവിന്റെ രക്ഷണീയ കർമ്മങ്ങൾക്ക് വേദിയായ വിശുദ്ധനാട്ടിലേക്കുള്ള ക്രൈസ്തവരുടെ തീർത്ഥാടനങ്ങൾക്ക് രണ്ടു സഹസ്രാബ്ദങ്ങളിലെ അനുഭവ കഥകളാണ് പറയാനുള്ളത്. വിശുദ്ധരുടെ കബറിടം പ്രത്യേക ദൈവസാന്നിധ്യമുള്ള സ്ഥലമായതിനാൽ അവിടേയ്ക്ക് നല്ല ഒരുക്കത്തോടെ തീർത്ഥാടനം നടത്തുന്നവർക്ക് ജീവിതത്തിൽ വലിയ ശാന്തിയും സമാധാനവും ലഭിക്കുന്നു. 2010 നവംബർ മാസത്തിൽ സ്പെയിനിലെ സാന്റിയാഗോ കത്തീഡ്രൽ സന്ദർശിച്ച വേളയിൽ ബനഡിക്ട് 16–ാമൻ മാർപ്പാപ്പ തീർത്ഥാടനത്തെക്കുറിച്ച് ഇപ്രകാരം പറഞ്ഞു: "തീർത്ഥാടനത്തിനു പോവുകയെന്നാൽ പ്രത്യേക പ്രകൃതി സൗന്ദര്യവും ചരിത്രപ്രാധാന്യമുള്ള സ്ഥലങ്ങൾ അന്വേഷിക്കുകയെന്നല്ല. പിന്നെയോ, ഒരുവൻ തന്നിൽ നിന്നു തന്നെ പുറത്തുവന്ന് വിവിധങ്ങളായ രീതിയിൽ മനുഷ്യനു വെളിപ്പെടുത്തുന്ന ദൈവത്തെ അന്വേഷിച്ചു കണ്ടെത്തുകയും അതിനുശേഷം, ശോഭയോടെ കണ്ടെത്തിയ ദൈവകൃപ വെളിപ്പെടുത്തുകയും, മാനസാന്തരത്തിലൂടെ വിശുദ്ധിപ്രാപിച്ച് നന്മയുടെ സൽഫലങ്ങൾ പുറപ്പെടുവിക്കുകയും ചെയ്യുക എന്നതാണ്."

റോമാ സാമ്രാജ്യത്തിലെ ആദ്യത്തെ ക്രൈസ്തവ ചക്രവർത്തിയായിരുന്ന കോൺസ്റ്റന്റീന്റെ അമ്മ വിശുദ്ധ ഹെലന രാജ്ഞി നാലാം നൂറ്റാണ്ടിൽ വിശുദ്ധനാട്ടിലേക്ക് നടത്തിയ തീർത്ഥാടനം (എ.ഡി. 326–328) വളരെ പ്രസിദ്ധമാണ്. അവിടെ വച്ച് ഹെലന നമ്മുടെ കർത്താവിന്റെ കുരിശു കണ്ടെത്തുകയും വിവിധ ദൈവാലയങ്ങൾ നിർമ്മിക്കുകയും ചെയ്തു. വിശുദ്ധ നാട്ടിൽ നിന്നും വീണ്ടെടുത്ത പല തിരുശേഷിപ്പുകളും ഹെലന രാജ്ഞി റോമിൽ കൊണ്ടുവന്ന് വിവിധ ദൈവാലയങ്ങൾ നിർമ്മിച്ച് അതിൽ സ്ഥാപിച്ചു. യേശുവിന്റെ കുരിശു മരണത്തിനു മുമ്പായി വിധിപ്രസ്ഥാവം നടത്തിയ പീലാത്തോസിന്റെ അരമനയിലെ യേശുവിന്റെ രക്തംവീണ മാർബിൾ പടികൾ റോമിലെ ലാറ്ററൻ ബസലിക്കയോടു ചേർന്നുള്ള ചാപ്പലിലാണ് സ്ഥാപിച്ചിരിക്കുന്നത്. ഇക്കഴിഞ്ഞ ഏപ്രിൽ 12–ാം തീയതി ആ പടികളെ ആവരണം ചെയ്തിരുന്ന പലകകൾ എടുത്തുമാറ്റി വിശ്വാസികൾക്കു പ്രാർത്ഥിക്കുവാനായി തുറന്നുകൊടുത്തിരിക്കുന്നു. "സ്കാല സാന്റ" (Scala Sancta- Holy Steps) എന്നറിയപ്പെടുന്ന ഈ "വിശുദ്ധ പടികൾ" വിശ്വാസികൾ മുട്ടിൽ ഇഴഞ്ഞുകയറി പ്രാർത്ഥിച്ച് അനുഗ്രഹം



പ്രാപിക്കുന്ന സ്ഥലമാണ്. കഴിഞ്ഞ മുന്നൂറു വർഷങ്ങൾക്കിടയിൽ ആദ്യമായിട്ടാണ് രണ്ടുമാസത്തേക്കായി ഈ ഇരുപത്തെട്ടു പടികൾ പലകയുടെ ആവരണമില്ലാതെ കാണാനും കയറാനും സാധിക്കുന്നത്.

തീർത്ഥാടകന്റെ വേദനകളിൽ നിന്നായിരുന്നു മധ്യകാലയുഗത്തിലെ കുരിശുയുദ്ധങ്ങളുടെ ആരംഭം. പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ സുവിശേഷ പ്രഘോഷണത്തിനും രക്തസാക്ഷിത്വത്തിനും വേദിയായ റോമാ നഗരം ക്രൈസ്തവരുടെ രണ്ടാമത്തെ പ്രധാനപ്പെട്ട തീർത്ഥാടന കേന്ദ്രമാണ്. ആദിമ ക്രൈസ്തവരുടെ രക്തസാക്ഷിത്വവും സുവിശേഷ സാക്ഷ്യവും പിന്നീടു വന്ന അനേക തലമുറകളുടെ വിശ്വാസത്തെ തകരാതെ പിടിച്ചു നിർത്തുവാൻ സഹായിച്ചു. അങ്ങനെ അവർ ജീവിച്ചു മരിച്ച സ്ഥലങ്ങളൊക്കെ തീർത്ഥാടന കേന്ദ്രങ്ങളായി പരിണമിച്ചു.

ക്രൈസ്തവ വിശ്വാസത്തിലെ ഏറ്റം പ്രധാനപ്പെട്ട മൂന്നാമത്തെ തീർത്ഥാടന കേന്ദ്രമാണ് സ്പെയിനിലെ സാന്റിയാഗോയിലുള്ള വിശുദ്ധ യാക്കോബിന്റെ കബറിടം. ആ കബറിടത്തിനു മുകളിലാണ് പ്രധാന അൾത്താര. ആ അൾത്താര കേന്ദ്ര ബിന്ദുവാക്കിയാണ് കത്തീഡ്രൽ ദൈവാലയവും സാന്റിയാഗോ നഗരവും തന്നെ നിർമ്മിച്ചിരിക്കുന്നത്. മദ്ധ്യകാലയുഗത്തിൽ ലക്ഷക്കണക്കിനു തീർത്ഥാടകർ യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് പദയാത്രികരായി ഇവിടെ എത്തിയിരുന്നു.

മുകളിൽ പറഞ്ഞ തീർത്ഥാടന കേന്ദ്രങ്ങളെക്കുറിച്ച് പിന്നീട് വിശദമായി പ്രതിപാദിക്കുന്നതാണ്.

### സഭയിലെ പ്രധാന മരിയൻ തീർത്ഥാടന കേന്ദ്രങ്ങൾ

ക്രൈസ്തവ കാഹളത്തിൽ സഭയിലെ പ്രധാന തീർത്ഥാടന കേന്ദ്രങ്ങളെക്കുറിച്ചു വിവരിക്കുന്ന ഈ പരമ്പരയിൽ ആദ്യത്തെ ചില ലക്കങ്ങൾ പ്രസിദ്ധങ്ങളായ ചില മരിയൻ തീർത്ഥാടന കേന്ദ്രങ്ങളെക്കുറിച്ച് പ്രതിപാദിക്കാനാണ് ഉദ്ദേശിക്കുന്നത്. ലൂർദ് മാതാവ്, ഗാഡലൂപ്പേ മാതാവ്, ഫാത്തിമാ മാതാവ്, മെജുഗോറി മാതാവ്, ചെസ്റ്റഹോവയിലെ കറുത്തമാതാവ്, വേളാങ്കണ്ണി മാതാവ്-തുടങ്ങിയ പ്രധാന മരിയൻ തീർത്ഥാടന കേന്ദ്രങ്ങളെക്കുറിച്ച് വിശദമായി ഇവിടെ എഴുതുന്നതാണ്.

മാതാവിന്റെ നാമത്തിലുള്ള പള്ളികളും, മരിയൻ തീർത്ഥാടന കേന്ദ്രങ്ങളും കത്തോലിക്കാ വിശ്വാസം എത്തിച്ചേർന്നിട്ടുള്ള എല്ലാ രാജ്യങ്ങളിലും തന്നെയുണ്ട്. ദൈവ ഭക്തിയിൽ വിശ്വാസ സമൂഹത്തെ സമ്പന്നമാക്കുന്ന സഭയിലെ മരിയൻ തീർത്ഥാടന കേന്ദ്രങ്ങൾ ആഗോള മത തീർത്ഥാടന കേന്ദ്രങ്ങളുടെ ഗണത്തിൽ മുൻപന്തിയിൽ നിൽക്കുന്നവയാണ്. അനേകരെ ദൈവ സന്നിധിയിലേക്കാനയിക്കുന്നതിനും, പല പാപികളുടെയും മാനസാന്തരത്തിനും മരിയൻ തീർത്ഥാടന കേന്ദ്രങ്ങൾ കാരണമായിട്ടുണ്ട്. മാതാവിന്റെ മാദ്ധ്യസ്ഥം അപേക്ഷിച്ച് തീർത്ഥാടന സ്ഥലങ്ങളിൽ എത്തിച്ചേരുന്നവരിൽ എല്ലാ ക്രൈസ്തവ വിഭാഗത്തിൽ





പ്പെട്ടവരും, മതവിഭാഗങ്ങളിൽപ്പെട്ടവരും ഉണ്ടെന്നതാണ് സത്യം.

### ലൂർദ് മാതാവ്
### (Our Lady of Lourdes, France)

ഫ്രാൻസിന്റെ തെക്കുപടിഞ്ഞാറു ഭാഗത്തായി പിരനീസ് (Pyranees) പർവ്വതനിരകളുടെ അടിവാരത്തു സ്ഥിതിചെയ്യുന്ന മനോഹരമായ ചെറിയൊരു പട്ടണമാണ് ലൂർദ് (Lourdes). മാതാവു പ്രത്യക്ഷപ്പെടുന്നതിനു മുമ്പ് അധികം പ്രശസ്തമൊന്നുമല്ലാതിരുന്ന ഈ നഗരം ഇന്നു ലോകത്തിലെ തന്നെ ഏറ്റം അറിയപ്പെടുന്ന തീർത്ഥാടന കേന്ദ്രങ്ങളിലൊന്നാണ്. ഇന്നു പതിനയ്യായിരത്തിൽ താഴെ മാത്രം ജനസംഖ്യയുള്ള ഈ കൊച്ചു നഗരത്തിൽ ഏകദേശം അറുപതു ലക്ഷത്തിനടുത്തുള്ള തീർത്ഥാടകരാണ് ഓരോ വർഷവും സന്ദർശിക്കുന്നത്. ഫ്രാൻസിൽ പാരീസ് നഗരം കഴിഞ്ഞാൽ ഏറ്റവും ആളുകളെത്തുന്ന സ്ഥലമാണ് ലൂർദ്.

ബർന്നദീത്ത സുബേരൂസ് എന്ന 14 വയസ്സുകാരി ബാലികയും, സഹോദരി ടൊയിനേറ്റയും (Toinette), കൂട്ടുകാരി ജീൻ അബാദിയയും (Jeanne Abadie) അവരുടെ വീട്ടിൽ നിന്നും ഒന്നര കിലോമീറ്റർ അകലെയുള്ള ഗാവേ (Gave) നദിക്കരയിൽ അമ്മയുടെ നിർദേശപ്രകാരം വിറകുശേഖരിക്കാൻ പോയി. അവിടെയുള്ള മസാബിലെ ഗുഹയുടെ അടുത്തെത്തിയപ്പോൾ (Grotto of Massabielle) കാറ്റു വീശുന്നതുപോലെയുള്ള ശബ്ദം കേട്ട് ബർന്നദീത്ത എല്ലായിടത്തും നോക്കി. എന്നാൽ കാറ്റിന്റെ ശബ്ദം കേട്ടെങ്കിലും മരച്ചില്ലകളും ചെടികളുമൊന്നും ചലിക്കുന്നുണ്ടായിരുന്നില്ല. ഗുഹാമുഖത്തുണ്ടായിരുന്ന ഒരു റോസാച്ചെടി മാത്രം ചലിക്കുന്നതുകണ്ട് അവിടേയ്ക്കു നോക്കിയ ബർണദീത്ത അവിശ്വസനീയമായ ഒരു അത്ഭുത പ്രവർത്തിക്കു സാക്ഷിയാവുകയായിരുന്നു. സ്വർണ്ണ മേഘങ്ങളാൽ ആവൃതമായ ആ ഗുഹാമുഖത്ത് വർണ്ണനാതീതമായ സൗന്ദര്യ ശോഭയുള്ള ഒരു സ്ത്രീ ബർണദീത്തയ്ക്കു പ്രത്യക്ഷപ്പെട്ടു. തിളങ്ങുന്ന വെള്ള വസ്ത്രമണിഞ്ഞ അവളുടെ അരക്കെട്ടിൽ നീലനിറത്തിലുള്ള ബൽറ്റും കൈയ്യിൽ സ്വർണ്ണ നിറത്തിലുള്ള ഒരു ജപമാലയും പാദത്തിൽ മഞ്ഞ നിറത്തിലുള്ള റോസാ പുഷ്പങ്ങളും ദൃശ്യമായിരുന്നു. ഭയന്നു വിറച്ച ബർന്നദീത്ത താൻ എപ്പോഴും കൈയ്യിൽ കരുതിയ ജപമാലയെടുത്തു പ്രാർത്ഥിക്കുവാൻ ശ്രമിച്ചു. എന്നാൽ അവളുടെ കൈകൾ മരവിച്ചിരുന്നതിനാൽ പ്രാർത്ഥിക്കുവാൻ സാധിച്ചില്ല. അവൾക്കു പ്രത്യക്ഷപ്പെട്ട മനോഹരിയായ സ്ത്രീ തന്റെ കൈയിലുള്ള ജപമാലയും എടുത്തു പ്രാർത്ഥിച്ചപ്പോഴാണ് ബർണദീത്തയ്ക്കും അതിനു സാധിച്ചത്. ജപമാലപ്രാർത്ഥനയുടെ അവസാനം ദർശനം അവസാനിക്കുകയും ചെയ്തു. 1858 ഫെബ്രുവരി 11-ാം തീയതി നടന്ന ഈ ദർശനം ബർണദീത്തയുടെ കൂടെയുള്ളവർക്കു കാണാൻ സാധിച്ചിരുന്നില്ല. ബർണദീത്ത അവരോടു സംഭവം വിവരിക്കുകയും മറ്റാരോടും പങ്കുവയ്ക്കരുതെന്ന് ആവശ്യപ്പെടുകയും ചെയ്തു. ബർണദീത്തയുടെ വിലക്കു ലംഘിച്ചു കൊണ്ട് സഹോദരി നടന്ന സംഭവങ്ങളെല്ലാം അമ്മ ലൂയിസയോടു വെളുപ്പെടുത്തി. എന്നാൽ ഇത്തരം ദൈവിക കാര്യങ്ങളെക്കുറിച്ച് കള്ളം പറഞ്ഞതിനും ലാഘവബുദ്ധിയോടെ കണ്ടതിനും രണ്ടുപേർക്കും മാതാപിതാക്കന്മാരിൽ നിന്നും ശിക്ഷ ലഭിച്ചു. അതു കൂടാതെ അവരെ ഇനിയും ആ സ്ഥലത്തേക്ക് പോകുന്നതിൽ നിന്നും വിലക്കുകയും ചെയ്തു.

എന്നാൽ മൂന്നു ദിവസങ്ങൾക്കു ശേഷം തന്റെ ഉൾപ്രേരണയാൽ ബർണദീത്ത വീണ്ടും അവിടെ പോയി. ഇപ്രാവശ്യം ദൈവാലയത്തിൽ നിന്നെടുത്ത വാഴ്ത്തിയ വെള്ളവും അവൾ തന്റെ കൈയിൽ കരുതിയിരുന്നു. ഏതെങ്കിലും പൈശാചിക ശക്തിയിൽ നിന്നാണ് ഇത് ഉത്ഭവിച്ചിരിക്കുന്നതെങ്കിൽ അതിനെതിരെ പ്രയോഗിക്കുന്നതിനു വേണ്ടിയാണ് അവൾ അപ്രകാരം ചെയ്തത്. മാതാവു പ്രത്യക്ഷപ്പെട്ട സമയത്തു തന്റെ കൈയ്യിലുണ്ടായിരുന്ന വാഴ്ത്തിയ വെള്ളം ആ ദിശയിൽ അവൾ തളിച്ചു. എന്നാൽ ആ സുന്ദര രൂപം അവളെ നോക്കി മന്ദഹസിച്ചു. ബർണദീത്തയുടെ കൂടെയുണ്ടായിരുന്നവർ അവൾ വലിയ ആനന്ദ നിർവൃതിയിൽ (ecstasy) ആയിരുന്നുവെന്നു സാക്ഷ്യപ്പെടുത്തി.

ഫെബ്രുവരി 18-ാം തീയതിയിലെ ദർശനസമയത്തു ആദ്യമായി മാതാവു ബർണദീത്തയോടു സംസാരിക്കുകയും തുടച്ചയായി രണ്ടാഴ്ച അവിടെ എത്തണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. പാപികളുടെ മാനസാന്തരത്തിനായി പ്രാർത്ഥിക്കുവാനും പരിത്യാഗ പ്രവർത്തികൾ അനുഷ്ഠിക്കുവാനും മാതാവ് അവളോട് ആവശ്യപ്പെട്ടു. ഫെബ്രുവരി 25-ാം തീയതി പ്രത്യക്ഷപ്പെട്ടപ്പോൾ അവൾ നിൽക്കുന്ന സ്ഥലം കുഴിച്ച് അവിടെ നിന്നും വരുന്ന നീരുറവയിൽ നിന്ന് ജലം പാനം ചെയ്യുവാൻ മാതാവ് അവളോട് ആവശ്യപ്പെട്ടു. ഇന്നു ലൂർദിലെത്തുന്ന തീർത്ഥാടകർക്ക് അനുഗ്രഹത്തിന്റെയും, അത്ഭുതപ്രവർത്തനങ്ങളുടെയും ശ്രോതസ്സാണ് ഈ നീരുറവയിലെ ജലം. 1860 -ൽ മെഡിക്കൽ ഡോക്ടർമാർ സാക്ഷ്യപ്പെടുത്തിയ ഏഴിലധികം അത്ഭുത രോഗശാന്തികൾ ഇവിടെ നടന്നിട്ടുണ്ട്. എന്നാൽ ചില അത്ഭുത രോഗശാന്തികൾ എന്നു പറയപ്പെട്ടത് രോഗസൗഖ്യം ആഗ്രഹിച്ച ആളുകളുടെ അഭിലാഷ പ്രകടനം മാത്രമാണെന്നു തിരിച്ചറിഞ്ഞു സഭയും, ഗവൺമെന്റ് സംവിധാനങ്ങളും ലൂർദിൽ ഇടപെടാൻ തുടങ്ങി.

മാതാവ് നാലാം പ്രാവശ്യം പ്രത്യക്ഷപ്പെട്ടപ്പോൾ ബർണദീത്തയുടെ മാതാപിതാക്കന്മാരും അവളോടൊപ്പം ഉണ്ടായിരുന്നു. ജപമാല പ്രാർത്ഥനയുടെ സമയത്ത് അവളുടെ മുഖഭാവം മാറിയതും, ഏതോ നിർവൃതിയിൽ (ecstasy) ആയിരിക്കുന്നതുപോലെ അവൾ സംസാരിക്കുന്നതും എല്ലാവരും ശ്രദ്ധിച്ചു. പിന്നീടുണ്ടായ പ്രത്യക്ഷപ്പെടലുകൾക്കൊക്കെ ലൂർദിലേയും സമീപ പ്രദേശങ്ങളിലേയും ആളുകളും സന്നിഹിതരായിരുന്നു. പതിനൊന്നാം തവണ പ്രത്യക്ഷപ്പെട്ടപ്പോൾ രണ്ടായിരത്തിലധികം ആളുകൾ അവിടെ സന്നിഹിതരായിരുന്നു. പ്രാർത്ഥിക്കുന്നതിലേക്കായി അവിടെ ഒരു ചാപ്പൽ നിർമ്മിക്കണമെന്ന് മാതാവ് അത്തരുണത്തിൽ ബർണദീത്തയോടു

പറയുകയുണ്ടായി. അവിടുത്തെ ഇടവക വികാരിയെ സന്ദർശിച്ച് ബർണദീത്ത ഇക്കാര്യങ്ങൾ ബോധ്യപ്പെടുത്താൻ ശ്രമിച്ചു. അദേഹം ബർണദീത്തയുടെ ആവശ്യം തള്ളിക്കളയുകയും "തന്റെ സുന്ദരിയായ സ്ത്രീക്കു" അങ്ങനെയൊരു ആഗ്രഹം ഉണ്ടെങ്കിൽ അവളുടെ സ്വത്വം (identity) വെളിപ്പെടുത്താനും പറഞ്ഞ് അവളെ അദ്ദേഹം പറഞ്ഞയച്ചു.

മാർച്ച് 25-ാം തീയതി വചനിപ്പ് തിരുനാളായിരുന്നു. പതിനാറാം തവണ മാതാവു ബർണദീത്താക്കു പ്രത്യക്ഷപ്പെട്ടപ്പോൾ താൻ അമലോത്ഭവയാണെന്ന വലിയ സത്യം മാതാവു വെളിപ്പെടുത്തി. മാതാവ് പറഞ്ഞതിന്റെ അർത്ഥം ബർണദീത്തക്കു അപ്പോൾ മനസ്സിലായില്ല. അടുത്ത തവണ മാതാവു പ്രത്യക്ഷപ്പെട്ടപ്പോൾ ബർണദീത്ത അവാച്യമായ ആനന്ദ നിർവൃതിയിൽ പരിസരം മറന്നു പ്രാർത്ഥിക്കുകയായിരുന്നു. അവളുടെ കൈയ്യിലിരുന്ന മെഴുകുതിരി ഉരുകിത്തീർന്നു കൈയ്യിലിരുന്നു കത്തുന്നതുകണ്ട് അവിടെ കൂടിയിരുന്ന ആളുകൾ ബഹളം വച്ചു. ഇതൊക്കെ അറിയാതെ ബർണദീത്ത അങ്ങനെ പതിനഞ്ചു മിനിറ്റുകൂടി പ്രാർത്ഥിച്ചു. ബർണദീത്തായെ പരിശോധിക്കുന്ന ഡോ. ഡോസുസ് (Dr. Dozous) അവളുടെ കൈകൾക്ക് പൊള്ളലേറ്റില്ല എന്നു മനസ്സിലാക്കി പ്രാർത്ഥനക്കു ശേഷം ഒരു മെഴുകുതിരി കത്തിച്ച് അവളറിയാതെ കൈ പൊള്ളിക്കാൻ ശ്രമിച്ചു. തീപ്പൊള്ളലേറ്റ ബർണദീത്ത പെട്ടന്നു തന്നെ കൈ പിൻവലിക്കുകയും വലിയൊരു ജനക്കൂട്ടം അതിനു സാക്ഷിയാവുകയും ചെയ്യ്തു. ഇങ്ങനെ പതിനെട്ടു പ്രാവശ്യമാണ് ബർണദീത്തയ്ക്കു മാതാവിന്റെ ദർശനം ലഭിക്കാനുള്ള ഭാഗ്യമുണ്ടായത്.

ആദ്യകാലങ്ങളിൽ സഭാധികാരികളും, ആ പ്രദേശത്തെ ഗവൺമെന്റ് അധികാരികളും ബർണദീത്തയെ വിശ്വസിക്കാൻ കൂട്ടാക്കിയില്ല. അവളുടെ പ്രവർത്തനങ്ങൾ ക്രമസമാധാന പ്രശ്നം സൃഷ്ടിക്കുന്നുവെന്നാരോപിച്ച് ഗ്രോട്ടോയുടെ പ്രദേശം വേലികെട്ടി തിരിച്ചു ആളുകൾക്ക് പ്രവേശനം നിഷേധിച്ചു. ആളുകളുടെ നിരന്തരമായ അഭ്യർത്ഥനക്കു ശേഷം നെപ്പോളിയൻ 3-ാമൻ ചക്രവർത്തിയാണ് അതു വീണ്ടും തുറന്നുകൊടുത്തത്. ബർണദീത്ത ഗ്രോട്ടോയിലേക്ക് കത്തിച്ച തിരിയുമായി മാതാവിന്റെ ദർശന വേളയിൽ നടന്നതിനെ അനുസ്മരിച്ചുകൊണ്ട് എല്ലാ ദിവസവും വൈകുന്നേരം 9.00 മണിക്ക് പ്രസിദ്ധമായ മെഴുകുതിരി പ്രദക്ഷിണവും ഇന്നു നടക്കുന്നുണ്ട്. അത്ഭുതകരമായ രോഗശാന്തി ലഭിക്കുന്നതിന്റെ നിരവധി സാക്ഷ്യങ്ങൾ ലൂർദിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ബർണദീത്ത പിന്നീട് ഉപവിയുടെ സന്യാസിനി സമൂഹത്തിൽ ചേർന്ന് പ്രാർത്ഥനയിലും, ധ്യാനത്തിലും തന്റെ ശിഷ്ടജീവിതം ചിലവഴിച്ചു. 1899 ഏപ്രിൽ 16-ന് തന്റെ 35-ാമത്തെ വയസ്സിലാണ് ബർണദീത്ത മരിക്കുന്നത്. ബർണദീത്തയുടെ വിശുദ്ധപദവിയിലേക്കുള്ള നാമകരണ നടപടികളുടെ ഭാഗമായി പലപ്രാവശ്യം കല്ലറ തുറന്നു പരിശോധിക്കേണ്ടി വന്നിട്ടുണ്ട്. ഇന്നു ഫ്രാൻസിലെ നേവോർസിലുള്ള ഉപവിസന്യാസികളുടെ മഠത്തിലെ വി.ഗിൽഡാഡ് ചാപ്പലിൽ അവളുടെ ഭൗതികശരീരം അഴുകാതെ നിലനിൽക്കുന്നു. 1938-ൽ പീയൂസ് 11-ാമൻ മാർപ്പാപ്പയാണ് ബർണദീത്തിനെ വിശുദ്ധയായി പ്രഖ്യാപിച്ചത്.

സഭാതലത്തിൽ വിശദമായ പഠനത്തിനും സൂക്ഷ്മ പരിശോധനകൾക്കും ശേഷമാണ് ലൂർദിലെ മാതാവിന്റെ പ്രത്യക്ഷപ്പെടലുകൾക്ക് അംഗീകാരം ലഭിച്ചത്. 1870-ൽ പീയൂസ് 9-ാമൻ മാർപാപ്പ ലൂർദിലെ പ്രത്യക്ഷപ്പെടലുകൾക്ക് അംഗീകാരം നൽകുകയും അവിടെ ദൈവാലയം നിർമ്മിക്കുന്നതിനായി സഹായവും സമ്മാനങ്ങളും നൽകുകയും ചെയ്തു. പിന്നീടു വന്ന എല്ലാ മാർപ്പാപ്പാമാരുടെയും മരിയ ഭക്തിയുടെ ഭാഗമായിരുന്നു ലൂർദുമാതാവിനോടുള്ള ബഹുമാനം. ജോൺ പോൾ 2-ാമൻ മാർപ്പാപ്പ മൂന്നു പ്രാവശ്യമാണ് മാർപാപ്പ ആയതിനുശേഷം ലൂർദ് സന്ദർശിച്ചിരിക്കുന്നത്.

ഇന്നു മൂന്ന് നിലകളിലുള്ള അനേകായിരങ്ങൾക്ക് ഒരേസമയം ദൈവത്തെ ആരാധിക്കാനുള്ള ഒരു ദൈവാലയ സമുച്ചയം അവിടെ നിലനിൽക്കുന്നു. ഏകദേശം 125 ഏക്കർ സ്ഥലത്ത് രോഗികൾക്കായുള്ള രണ്ടു ആശുപത്രികളോടു കൂടിയുള്ള വിപുലമായ സൗകര്യങ്ങളാണ് തീർത്ഥാടകർക്കായി അവിടെ ഒരുക്കിയിരിക്കുന്നത്. ലക്ഷക്കണക്കിനു രോഗികളാണ് അനുഗ്രഹത്തിനും ആശ്വാസത്തിനുമായി ഓരോ വർഷവും ലൂർദിലേയ്ക്കെത്തുന്നത്. അവിടെ രേഖപ്പെടുത്തുന്ന അത്ഭുത രോഗശാന്തികളുടെ ആധികാരികത ഉറപ്പാക്കുന്നതിനു വേണ്ടി പാരിസ് കേന്ദ്രമാക്കി ലൂർദ് ഇന്റർനാഷണൽ മെഡിക്കൽ കമ്മിറ്റി (LIMC) രൂപീകരിച്ചിട്ടുണ്ട്. ലോകപ്രശസ്ത ഡോക്ടർമാരും, മറ്റു വിദഗ്ദരുമുൾപ്പെട്ട വിവിധ രാജ്യങ്ങളിൽ നിന്നുള്ള 25 പേരുടെ ഒരു സംഘമാണിത്. അവരുടെ അംഗീകാരത്തിനുശേഷം സഭയുടെ കാനോനിക കമ്മീഷന്റെ പരിശോധനകൾക്കു ശേഷം, ആ രോഗിയുടെ രൂപതയിലെ ബിഷപ്പാണ് രോഗസൗഖ്യം പരസ്യമാക്കുന്നത്. ഇത്തരത്തിലുള്ള മുൻകരുതലുകൾ ലൂർദിന്റെ പേരുപറഞ്ഞു മറ്റുള്ളവരെ കബളിപ്പിക്കാനുള്ള പഴുതുകൾ അടയ്ക്കാൻ സഹായിക്കുന്നു.

എല്ലാറ്റിലുമുപരിയായി ലൂർദ് ഇന്ന് വലിയൊരു പ്രാർത്ഥനാ കേന്ദ്രമാണ്. അനേക ലക്ഷങ്ങൾ അവിടയെത്തി മാനസാന്തരപ്പെട്ട് കുമ്പസാര കൂദാശയിലൂടെയും, വിശുദ്ധ കുർബാന സ്വീകരണത്തിലൂടെയും പുണ്യപൂർണ്ണത പ്രാപിക്കുന്നു. ഫ്രഞ്ച്, ഇംഗ്ലീഷ്, ഇറ്റാലിയൻ, സ്പാനീഷ്, ഡച്ച്, ജർമ്മൻ ഭാഷകളിൽ എപ്പോഴും തീർത്ഥാടകർക്ക് ഇവിടെ ആത്മീയ സേവനങ്ങൾ ലഭിക്കും. വി.ബർണദീത്ത ദൈവം തിരഞ്ഞെടുത്ത ഒരു ഉപകരണമായിരുന്നു. ദൈവമാതാവ് ബർണദീത്തയോട് ആവശ്യപ്പെട്ട പ്രധാനപ്പെട്ട ഒരു കാര്യം പാപികളുടെ മാനസാന്തരത്തിനായി നിരന്തരമായി പ്രാർത്ഥിക്കുക എന്നതായിരുന്നു. വിശുദ്ധിയിൽ ജീവിക്കുവാൻ നാം പരിശ്രമിക്കുന്നതുപോലെ തന്നെ അനേകരെ ദൈവത്തിന്റെ വിശുദ്ധിയിലേക്ക് ആനയിക്കുന്നതിന് നിരന്തരമായി പ്രാർത്ഥിക്കുകയും, പരിശ്രമിക്കുകയും ചെയ്യേണ്ടവരാണ് നമ്മളെന്ന് പരിശുദ്ധ അമ്മ നമ്മെ ഓർമ്മിപ്പിക്കുന്നു.



ലേഖനം



# പ്രണയനിരാസത്തിലെ അരുംകൊലകൾ



അഡ്വ. ചാർളി പോൾ

പ്രണയനിഷേധത്തിന്റെയും വിവാഹാഭ്യർത്ഥന നിരസിച്ചതിന്റെയുമൊക്കെ പേരിൽ ജീവിതം ഹോമിക്കപ്പെട്ട പെൺകുട്ടി കളുടെ പട്ടികയിലെ ഒടുവിലത്തെ ഹതഭാഗ്യയാണ് തൃശ്ശൂർ ചിയ്യാരം വത്സാലയത്തിൽ നീതു (22). രണ്ടു വയസ്സുള്ളപ്പോൾ അമ്മ മരിക്കുകയും പിന്നാലെ അച്ഛൻ ഉപേക്ഷിച്ചുപോവുകയും ചെയ്തതോടെ അമ്മൂമ്മയുടെയും അമ്മാവന്റെയും തണലിലായിരുന്നു ഈ പെൺകുട്ടിയുടെ ജീവിതം. 3 വർഷത്തോളമായി എറണാകുളത്ത് ഐ.ടി.കമ്പനി യിൽ ജീവനക്കാരനായ തൃശ്ശൂർ വടക്കേക്കാട് കല്ലൂക്കാടൻ വീട്ടിൽ നിധീഷുമായി നീതു പ്രണയത്തിലായിരുന്നു. നീതു കൊടകര ആക്സിസ് എഞ്ചിനീയറിംഗ് കോളേജിലെ ആവസാന വർഷ ബിടെക് വിദ്യാർത്ഥിനിയാണ്. ഫെയ്സ്ബുക്കിലൂടെയാണ് നിധീഷുമായി പ്രണയത്തിലാകുന്നത്. 1 വർഷംമുമ്പ് വിവാഹാലോചന നടന്നെങ്കിലും വിവാഹത്തിലെത്തിയില്ല. ഇതേച്ചൊല്ലിയുള്ള അഭിപ്രായ വ്യത്യാസങ്ങൾക്കും തർക്കങ്ങൾക്കും ഒടുവിലാണ് നീതുവിനെ നിധീഷ് കത്തികൊണ്ട് കുത്തി വീഴ്ത്തി പെട്രോൾ ഒഴിച്ച് തീ കൊളുത്തി കൊന്നത്.

പ്രണയാഭ്യർത്ഥന നിരസിച്ചതിന്റെ കാരണത്താൽ കഴിഞ്ഞ മാർച്ച് 12 ന് രാവിലെ തിരുവല്ല റയിവേസ്റ്റേഷൻ റോഡിൽ പട്ടാപ്പകൽ യുവാവ് പെൺകുട്ടിയെ തടഞ്ഞുനിർത്തി കഴുത്തിൽ കുത്തിയ ശേഷം പെട്രോൾ ഒഴിച്ച് തീ വെച്ചിരുന്നു. പൊള്ളലേറ്റ് ചികിത്സയിലായിരുന്ന വിദ്യാർത്ഥിനി 8-ാം നാൾ മരിച്ചു. കോട്ടയത്ത് പ്രണയാഭ്യർത്ഥന നിരസിച്ച പെൺകുട്ടിയെ സീനിയർ വിദ്യാർത്ഥി ക്യാമ്പസിൽ ചേർത്തുപിടിച്ച് പെട്രോൾ ഒഴിച്ച് തീ കൊളുത്തിയത് 2017 ഫെബ്രുവരി 2 നാണ്. പാരാ മെഡിക്കൽ വിദ്യാർത്ഥികളായ ഇരുവരും സംഭവസ്ഥലത്ത് മരിച്ചു. തിരൂരിൽ ബംഗാളി യുവാവ് 15 കാരിയെ വീട്ടിൽ കയറി കുത്തിക്കൊന്നത് സെപ്റ്റംബർ 29 ന്. പ്രണയം നിരസിച്ചതാണ് കാരണമെന്ന് 25 കാരനായ പ്രതി മൊഴി നൽകി. പത്തനംതിട്ടയിലെ കടമ്മനിട്ടയിൽ പ്രണയം നിരസിച്ച 17 കാരിയെ വീട്ടിലെത്തി പെട്രോൾ ഒഴിച്ച് തീവെച്ചത് 2017 ജൂലൈ 14 ന്. പെൺകുട്ടി 22 ന് മരിച്ചു. പിണക്കത്തിലായ ഭാര്യയെ യുവാവ് നടുറോഡിൽ പെട്രോൾ ഒഴിച്ച് തീവെച്ച് കൊന്നത് 2018 ഏപ്രിൽ 30 ന്. തൃശ്ശൂർ ചെങ്ങാലൂരിലായിരുന്നു സംഭവം. പ്രണയാഭ്യർത്ഥന നിരസിച്ച കുട്ടിയെ കോളേജിൽ എത്തി കുത്തിക്കൊന്ന സംഭവം കാസർകോഡ് സുള്ള്യയിൽ നടന്നത് 2018 ഫെബ്രുവരി 23ന്. തൃപ്പൂണിത്തുറ ഉദയം പേരൂരിൽ പ്രണയാഭ്യർത്ഥന നിരസിച്ച പെൺകുട്ടിയെ വെട്ടിവീഴ്ത്തിയത് ഈയടുത്ത കാലത്താണ്. ഇക്കാലയളവിൽ പുരുഷന്മാർ തീ കൊളുത്തി കൊന്നത് 7 സ്ത്രീകളെയാണ്. 10 പെൺകുട്ടികൾ വിവിധ തരത്തിലുള്ള ഗുരുതര ആക്രമണങ്ങൾക്കും വിധേയരായി.

പ്രണയനിഷേധത്തിന്റെയും വിവാഹാഭ്യർത്ഥന നിരസിച്ചതിന്റെയുമൊക്കെ പേരിൽ വടക്കേ ഇന്ത്യയിലും തമിഴ്നാട്ടിലുമൊക്കെ കൊലകൾ നടന്നിട്ടുണ്ട്. പക്ഷെ, വിദ്യാസമ്പന്നരുടെ നാട്ടിൽ ഇങ്ങനെയൊന്നും സംഭവിക്കില്ലെന്ന ധാരണകൾ തിരുത്തപ്പെടുകയാണ്. കേരളം പതുക്കെ ക്രിമിനൽ സ്വഭാവമുള്ളവരുടെ നാടായി മാറുകയാണ്. ദൈവത്തിന്റെ സ്വന്തം നാട്, മനോനില കൈവിട്ട് പ്രാകൃതത്വത്തിലേക്കും അരാജകത്വത്തിലേക്കും കൂപ്പുകുത്തുകയാണ്. കേട്ടുകേഴ്വിയില്ലാത്തവിധം കേരളം രോഗഗ്രസ്തമാവുന്നു. കൊതുകിനെ കൊല്ലുന്ന ലാഘവത്തോടെ സഹജവികളുടെ ജീവനെടുക്കുന്ന പ്രവണത വർദ്ധിക്കുന്നു. പിതൃ-മാതൃ-ബാലഹത്യകൾ ഇവിടെ നടക്കുന്നു. നമ്മുടെ സമൂഹത്തിന് ഗുരുതരമായ തകരാർ സംഭവിച്ചിട്ടുണ്ട്. നമ്മുടെ വിദ്യാഭ്യാസം അക്കാദമിക് മികവുകളിൽ ഊന്നൽ നൽകുമ്പോൾ, വ്യക്തിത്വവും സ്വഭാവഗുണവും കുട്ടികളിൽ രൂപപ്പെടുത്തുന്നതിന് പരാജയപ്പെടുകയാണ്. വിദ്യാഭ്യാസത്തിന്റെ മൗലികലക്ഷ്യം സ്വഭാവഗുണം ആർജിക്കലാണ്. അലിവ്, ആർദ്രത, കരുണ, ദയ, സഹിഷ്ണുത, സമചിത്തത, സാഹോദര്യം, മനുഷ്യത്വം എന്നിവ ഇവിടെ അന്യം നിന്നുപോകുന്നു. അവ പുന:പ്രതിഷ്ഠിക്കപ്പെടണം.

പ്രണയവും പ്രണയ മന:ശാസ്ത്രവും കുട്ടികളെ പഠിപ്പിക്കേണ്ടതുണ്ട്. പ്രണയം ശരീരത്തിൽ ചില ഹോർമോണുകളെ ഉല്പാദിപ്പിക്കുന്നുണ്ട്.ശാരീരിക-മാനസിക-വൈകാരികഭാവങ്ങളിൽ അത് വ്യതിയാനങ്ങൾ വരുത്തുന്നുണ്ട്. അവയെല്ലാം പഠനവിഷയമാക്കണം. പ്രണയനിഷേധം ഇവിടെ പകയായി മാറുകയാണ്. എനിക്കില്ലെങ്കിൽ ആർക്കും വേണ്ടെന്ന വാശിയാണ് കൊലയിലേക്കു നയിക്കുന്നത്. വിദേശരാജ്യങ്ങളിൽ ഇഷ്ടം തോന്നിയാൽ ഒരുമിക്കുന്നു. ഇഷ്ടമില്ലാതാകുമ്പോൾ പിരിയുന്നു. ഇതിനിടയിൽ കുത്തും കൊലയും പെട്രോളും കത്തിക്കലും ഒന്നുമില്ല. സ്വന്തം വ്യക്തിത്വത്തിലും ആസ്തിത്വത്തിലുമാണ് അവർ ജീവിക്കുന്നത്. ആ സ്വശ്രയത്വശൈലി പിന്തുടരാൻ കുട്ടികൾ പ്രാപ്തരാകേണ്ടതുണ്ട്. പോയാൽ പോട്ടേ' എന്നുവയ്ക്കണം.പ്രണയ തകർച്ച ജീവിത്തെ ബാധിക്കരുത്. അവനവനിൽ തന്നെ ആശ്രയിക്കണമെന്ന തത്വം ചൊല്ലി, ബന്ധത്തിന്റെ അതിർവരമ്പുകൾ നിർണ്ണയിക്കുവാൻ കുട്ടികൾ തയ്യാറാവണം. സഹജീവികളോട് എങ്ങനെ പെരുമാറണമെന്ന് കുട്ടികൾ പഠിക്കണം. പിടിവാശിയും പ്രതികാരവും ഗുണം ചെയ്യില്ലെന്ന് തിരിച്ചറിയണം. ക്ഷമിക്കാനും പരിഗണിക്കാനുമുള്ള ഹൃദയവിശാലത മനുഷ്യനന്മയുടെ പ്രതിഫലനമാണ്. നന്മയുടെ തിരിനാളങ്ങൾ കത്തിനിന്നില്ലെങ്കിൽ സമൂഹം കുരിരുട്ടിലാകും. സംഘടനകളും സമൂഹവും മാതാപിതാക്കളും അവരുടെ ഉത്തരവാദിത്വം നിർവഹിക്കാൻ മുന്നോട്ടു വരിക. (9847034600)

# സപ്തതി നിറവിൽ ഇരട്ടനേട്ടം



ദൈവദാസനും പുണ്യശ്ലോകനുമായ മാർ ഈവാനിയോസ് തിരുമേനിയുടെ ദീർഘദർശനത്തിൽ 1949-ൽ സ്ഥാപിതമായ മാർ ഈവാനിയോസ് കോളേജ്, മലങ്കര കത്തോലിക്കാ സഭയുടെ മാത്രമല്ല, പൊതുസമൂഹം മുഴുവന്റെയും, പ്രത്യേകിച്ച് അനന്തപുരിയുടെ അഭിമാനമാണ്. സപ്തതി ആഘോഷിക്കുന്ന ഈ വർഷം രണ്ടു ദേശീയ മികവുകൾ എത്തിപ്പിടിച്ചിരിക്കുകയാണ് മാർ ഈവാനിയോസ്. കേന്ദ്രമാനവശേഷി വികസന മന്ത്രാലയം നേരിട്ടു നടത്തുന്ന NIRF(National Institutional Ranking Framework) റാങ്കിംഗിലും യു.ജി.സിയുടെ കീഴിലുള്ള NAAC (National Assessment And Accreditation Council) ഗ്രേഡിംഗിലും ഒരുപോലെ തിളങ്ങിയാണ് ഉന്നതവിദ്യാഭ്യാസ രംഗത്തെ ഔന്നത്യം കോളേജ് ഉറപ്പിച്ചിരിക്കുന്നത്.

ആധുനിക ഉന്നത വിദ്യാഭ്യാസം ബ്രിട്ടീഷുകാരുടെ കാലത്താണ് ആരംഭിച്ചതെങ്കിലും, സഹസ്രാബ്ദങ്ങളുടെ മഹനീയ പാരമ്പര്യമുള്ളതാണ് ഇന്ത്യയിലെ ഉന്നത വിദ്യാഭ്യാസരംഗം. വളരെ വിപുലവും സങ്കീർണ്ണവുമായ ഈ മേഖല, ആഗോളതലത്തിൽ വലിപ്പത്തിൽ മൂന്നാമതാണ്. 903 സർവ്വകലാശാലകളും 39050 കോളേജുകളും 10011 സ്വതന്ത്രസ്ഥാപനങ്ങളുമുള്ള ഇന്ത്യൻ ഉന്നത വിദ്യാഭ്യാസ മേഖലയിൽ 3.4 കോടി വിദ്യാർത്ഥികളും 13 ലക്ഷം അദ്ധ്യാപകരും പങ്കാളികളാണ്. ആഗോള മികവിലേക്ക് ഈ മേഖലയെ കൈപിടിച്ചുയർത്തുക എന്ന ലക്ഷ്യത്തോടെയാണ് NIRF റാങ്കിംഗും NAAC ഗ്രേഡിംഗും രൂപകൽപന ചെയ്യപ്പെട്ടിട്ടുള്ളത്. 1994-ൽ നിലവിൽ വന്ന NAACഗ്രേഡിംഗ് 5 വർഷം കൂടുമ്പോഴാണ് നടക്കാറുള്ളതെങ്കിൽ, ആർട്സ് ആന്റ് സയൻസ് കോളേജുകൾ 2017-ൽ മാത്രം ഉൾപ്പെടുത്തപ്പെട്ട NIRF റാങ്കിംഗ് ഒരു പ്രതിവർഷ പ്രക്രിയയാണ്. 2017 മുതൽ നിലവിൽ വന്ന NAAC -ന്റെ നവീകരിച്ച രീതിയനുസരിച്ച് ഒരു സ്ഥാപനം ലഭ്യമാക്കുന്ന വിവരങ്ങളും രേഖകളും അടിസ്ഥാനമാക്കിയാണ് 70% മാർക്ക്; ശേഷിക്കുന്ന 30% ആകട്ടെ ഒരു വിദഗ്ദ സമിതിനടത്തുന്ന സ്ഥാപന സന്ദർശനത്തിന്റെ അടിസ്ഥാനത്തിലാണ്. എന്നാൽ NIRF മുഴുവൻ വിലയിരുത്തൽ നടത്തുന്നത് സ്ഥാപനം നൽകുന്ന വിവരങ്ങൾ മറ്റ് ഏജൻസികളുടെ സഹായത്തോടെ പരിശോധിച്ചതിന്റെ അടിസ്ഥാനത്തിലാണ്. പാഠ്യപദ്ധതി, അധ്യാപക-അധ്യയന- പരീക്ഷാരീതികൾ, ഗവേഷണ- വിജ്ഞാനവ്യാപന പ്രവർത്തനങ്ങൾ, അടിസ്ഥാന സൗകര്യങ്ങൾ, വിദ്യാർത്ഥികൾക്കുള്ള പിന്തുണ- അവരുടെ അക്കാദമിക പുരോഗതി, ഭരണനിർവ്വഹണം, മികച്ച പതിവുകൾ എന്നിവയാണ് NAAC വിലയിരുത്തലിന്റെ പ്രധാന മാനദണ്ഡങ്ങൾ. NIRF ആകട്ടെ മേൽപ്പറഞ്ഞവ കൂടാതെ വിദ്യാർത്ഥികളുടെ ബിരുദാനന്തര ഫലപ്രാപ്തി, വൈവിദ്യാത്മകത ഉൾക്കൊള്ളൽ, തൊഴിൽ ദാതാക്കൾ-അക്കാദമിക രംഗത്തെ പ്രമുഖർ തുടങ്ങിയവർക്ക് ഒരു കോളേജിനെക്കുറിച്ചുള്ള മതിപ്പ് തുടങ്ങിയവയെ പ്രത്യേക അളവുകോലുകളായി പരിഗണിക്കുന്നു.

മേൽപ്പറഞ്ഞ രണ്ടു വിലയിരുത്തലിലും ഒരുപോലെ മികവു പുലർത്താൻ സാധിച്ചുവെന്നുള്ളതാണ് മാർ ഇവാനിയോസിനെ



റവ. ഡോ. ജിജി തോമസ്

വ്യതിരിക്തമാക്കുന്നത്. നാലാം പ്രാവശ്യം NAAC വിലയിരുത്തലിന് വിധേയമാക്കപ്പെട്ട കോളേജ്, 4-ൽ 3.38 പോയിന്റോടുകൂടി A+ ഗ്രേഡ് കരസ്ഥമാക്കി. 2014-ൽ അക്കാദമിക സ്വയംഭരണ ലഭിച്ച കോളേജ്, ആ പദവിക്കനുസരിച്ചുള്ള വിലയിരുത്തൽ രീതിക്കാണ് ഇപ്രാവശ്യം വിധേയമായത്. NAAC-ന്റെ പുതുക്കിയ രീതിയനുസരിച്ച് വിലയിരുത്തലിനു വിധേയമായ ഏകദേശം 800 കോളേജുകളിൽ ഭൂരിഭാഗവും ഗ്രേഡ്/ഗ്രേഡ് പോയിന്റ് എന്നിവയിൽ പിന്നോട്ടുപോയ സ്ഥിതിക്ക്, ഇവ രണ്ടിലും കൂടുതൽ ഉയരങ്ങളിലെത്താൻ മാർ ഇവാനിയോസ് കോളേജിന് സാധിച്ചു എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. പുതുക്കിയ രീതിയനുസരിച്ച് ആർട്സ് ആന്റ് സയൻസ് കോളേജുകൾക്ക് നഷ്ടപ്പെട്ട ഏറ്റവും ഉയർന്ന NAAC ഗ്രേഡ് പോയിന്റ് മാർ ഇവാനിയോസിനു ലഭിച്ചു എന്നത് ദേശീയ തലത്തിൽ തന്നെയുള്ള ശ്ലാഘനീയമായ സ്ഥാനത്തെയാണ് കാണിക്കുക. NIRF റാങ്കിംഗിലാകട്ടെ മുൻ വർഷത്തെ 36-ാംസ്ഥാനത്തുനിന്ന് 29-ാം സ്ഥാനത്തേക്ക് ഉയർന്ന മാർ ഇവാനിയോസ്, കേരളത്തിലെ രണ്ടാമത്തെ മികച്ച കോളേജും, എയ്ഡഡ് മേഖലയിലെ ഏറ്റം മികച്ച കോളേജുമായി അംഗീകരിക്കപ്പെട്ടിരിക്കുകയാണ്. അധ്യാപക ഗവേഷണ-പ്രസിദ്ധീകരണ മാനദണ്ഡത്തിൽ ഇക്കുറിയും ഇന്ത്യയിലെ തന്നെ 6-ാം സ്ഥാനം മാർ ഇവാനിയോസ് നിലനിർത്തി എന്നത് പ്രത്യേകം പരാമർശനീയമാണ്. ദേശീയതലത്തിൽ NIRF റാങ്കിംഗിൽ നമ്മെക്കാൾ മികവു പുലർത്തുന്ന മിക്ക കോളേജുകളും NAAC ഗ്രേഡിംഗിൽ നമ്മെക്കാൾ താഴെയാണ്; NAAC ഗ്രേഡിംഗിൽ ഒപ്പം നിൽക്കുന്ന കോളേജുകളാകട്ടെ NIRF റാങ്കിംഗിൽ പിന്നിലാണ്. ഇവ രണ്ടിലും ഒരുപോലെ തിളങ്ങാൻ ഈ സപ്തതി വർഷം സാധിച്ചു എന്നതാണ് മാർ ഇവാനിയോസിന്റെ അഭിമാനം.

അത്യഭിവന്ദ്യ കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവ തിരുമേനിയുടെ പ്രത്യേക മാർഗ്ഗ ദർശകത്വത്തിൽ പ്രവർത്തിക്കുന്ന മാർ ഇവാനിയോസിന്റെ ഇപ്പോഴത്തെ പ്രിൻസിപ്പൽ ഡോ. ജോർജി കുളങ്ങരയും ബർസാർ റവ. ഫാ. ജോഷ്വാ കൊച്ചുവിളയിലുമാണ്. ഇവരുടെ നേതൃത്വത്തിൽ അധ്യാപകർ, ഭരണവിഭാഗം സ്റ്റാഫ് അംഗങ്ങൾ, വിദ്യാർത്ഥികൾ, പൂർവ്വ വിദ്യാർത്ഥികൾ, മാതാപിതാക്കൾ തുടങ്ങി എല്ലാ വിഭാഗങ്ങളുടെയും സംഘടിതമായ പ്രവർത്തനത്തിന്റെ ഫലമാണ് കോളേജിന് ലഭിച്ച ഇരട്ട നേട്ടം. എങ്കിലും ഇനിയും കൂടുതൽ ഉയരങ്ങൾ കോളേജ് എത്തിപിടിക്കാനുണ്ട്. ദൈവാനുഗ്രഹത്താൽ അവയും സാധിക്കും, തീർച്ച...

ആനുകാലികം




# വ്യാജവാർത്തകൾ (Fake News) വിശ്വസിക്കുന്നവർ പെരുകുമ്പോൾ

റവ. ഫാ. നോബിൾ തോമസ് പാറക്കൽ



വ്യാജവാർത്തകൾ പെരുകുന്ന കാലത്താണ് നാം ജീവിക്കുന്നത്. ആഗോളതലത്തിൽ വിശകലനം നടത്തുകയാണെങ്കിൽ സാമൂഹ്യമാധ്യമങ്ങളിലും മറ്റുമാണ് ഇത്തരം വ്യാജവാർത്തകളുടെ അതിപ്രസരമുള്ളത്. എന്നാൽ കേരളത്തിലേക്ക് വരുമ്പോൾ സാമൂഹ്യമാധ്യമങ്ങളിൽത്തന്നെ മത്സരാധിഷ്ഠിതമായി വ്യാജവാർത്തകൾ കച്ചവടം ചെയ്യുന്ന മുഖ്യധാരാ മാധ്യമങ്ങളെയും നമുക്ക് കാണാൻ സാധിക്കും. അന്തർദേശീയതലത്തിൽ മിക്ക മാധ്യമങ്ങളും സാമ്പത്തിക നേട്ടത്തോടൊപ്പം തന്നെ മാധ്യമധർമ്മത്തിനും തുല്യപ്രാധാന്യം നല്കുന്നവയാണ്. ധാർമ്മികത അവയുടെ മുഖമുദ്രയാണ്. എന്നാൽ, കേരളത്തിലെ മാധ്യമങ്ങളെ നിഷ്പക്ഷമായി വിശകലനം ചെയ്യുന്ന ഏതൊരുവനും ആദർശങ്ങളും ധാർമ്മികതയും കാറ്റിൽപ്പറത്തി സാമ്പത്തികനേട്ടവും നിക്ഷിപ്ത താത്പര്യങ്ങളും മുന്നിട്ടുനിൽക്കുന്ന ഒരു മാധ്യമപ്രവർത്തനശൈലിക്ക് സാക്ഷിയാകേണ്ടി വരും. വ്യാജവാർത്തകൾ പെരുകുന്ന ഒരു സാമൂഹികാന്തരീക്ഷത്തിൽ വ്യാജവാർത്തകളുടെ നിർവ്വചനങ്ങൾ, കാരണങ്ങൾ, അവയുടെ സ്വാധീനങ്ങൾ, ലക്ഷ്യങ്ങൾ എന്നിങ്ങനെ പലവിധ മേഖലകളിൽ സർവ്വകലാശാലകൾ കേന്ദ്രീകരിച്ചും സ്വതന്ത്രമായും അന്താരാഷ്ട്രതലത്തിലും പ്രാദേശികമായും നിരവധി ഗവേഷണങ്ങളും നടക്കുന്നുണ്ട്. അവയുടെ ഹ്രസ്വമായ ഒരു വീക്ഷണം ചില യാഥാർത്ഥ്യങ്ങളിലേക്ക് കണ്ണുതുറക്കാൻ നമ്മെ സഹായിക്കും.

### 1. എന്താണ് വ്യാജവാർത്തകൾ (fake news)?

വാർത്തയുടെ സ്വീകർത്താക്കളെ ബോധപൂർവ്വം വഞ്ചിക്കുന്നതിനും തെറ്റിദ്ധരിപ്പിക്കുന്നതിനുമായി രൂപപ്പെടുത്തുന്ന വാർത്തകളും കഥകളും ആക്ഷേപഹാസ്യവുമൊക്കെയാണ് വ്യാജവാർത്തകളുടെ ഗണത്തിൽ ഗവേഷകർ കണ്ടെത്തുന്നത്. രാഷ്ട്രീയം, മതം, ശാസ്ത്രം, ആരോഗ്യം എന്നിങ്ങനെ മനുഷ്യൻ കൈകാര്യം ചെയ്യുന്ന എല്ലാ വിഷയങ്ങളിലും വ്യാജവാർത്തകൾ സുലഭമാണ്. ആശയരൂപീകരണത്തിനോ പ്രചരണത്തിനോ രാഷ്ട്രീയ അജണ്ടകൾക്കോ ഓൺലൈൻ പോർട്ടലുകളുടെ സാമ്പത്തിക ലാഭത്തിനോ വേണ്ടിയാണ് വ്യാജവാർത്തകൾ രൂപപ്പെടുന്നത്. വിശ്വസനീയമായ സോഴ്സുകളിൽ നിന്നെന്നതുപോലെ പുറപ്പെടുന്ന ഇത്തരം വ്യാജവാർത്തകൾ ചിലപ്പോഴെങ്കിലും വിശ്വാസ്യത തോന്നിപ്പിക്കാൻ ആധികാരികതയുള്ള മാധ്യമങ്ങളുടെ പേരുകളും വ്യാജമായി ഉപയോഗിക്കാറുണ്ട്. മാധ്യമ സാക്ഷരതാ വിദഗ്ധനായ മർത്തീന ചാപ്മാൻ വ്യാജവാർത്തകളുടെ മൂന്ന് ഘടകങ്ങളായി പറയുന്ന mistrust, misinformation, manipulation എന്നിവ എന്താണ് യഥാർത്ഥത്തിൽ വ്യാജവാർത്തയുടെ ഉള്ളടക്കം എന്ന് വ്യക്തമാക്കുന്നുണ്ട്.

വാർത്തകൾ എപ്പോഴും വിശ്വാസ്യതയുള്ള ഉറവിടങ്ങളിൽ നിന്നാണ് നാം സ്വീകരിച്ചുകൊണ്ടിരുന്നത്. മുഖ്യധാരാ മാധ്യമങ്ങളെല്ലാം ഇത്തരുണത്തിൽ വിശ്വാസ്യതയുള്ള ഉറവിടങ്ങളായിരുന്നു. എന്നാൽ 2015 മുതൽ 2016,2017 കാലയളവിലാണ് സാമൂഹ്യമാധ്യമങ്ങളിലൂടെയുള്ള വാർത്താവിതരണത്തിന്റെ സാധ്യതകൾ പലരും തിരിച്ചറിയാൻ തുടങ്ങിയതും ഓൺലൈനായുള്ള മാധ്യമപ്രവർത്തനത്തിലൂടെ നിലവാരമില്ലാത്തതവും അവിദഗ്ദവുമായ വാർത്താപ്രചരണത്തിന് തുടക്കം കുറിച്ചതും. മലയാളത്തിലുള്ള ഒട്ടുമിക്ക ഓൺലൈൻ പോർട്ടലുകളും ഈ കാലയളവിൽ രൂപംകൊണ്ടവയാണ്. വ്യാജവാർത്തകളെ അവയുടെ ഉള്ളടക്കത്തിൻറെ അടിസ്ഥാനത്തിൽ പലതായി മനസ്സിലാക്കാൻ കഴിയും

a. ക്ലിക്ക്ബൈറ്റ് (Clickbait): വെബ്സൈറ്റിലേക്കോ ഓൺലൈൻ പോർട്ടലുകളിലേക്കോ കൂടുതൽ സന്ദർശകരെ ലഭിക്കുന്നതിനുവേണ്ടി മനപൂർവ്വം ഉണ്ടാക്കുന്ന എരിവും പുളിയുമുള്ള വ്യാജവാർത്തകൾ

b. പ്രൊപ്പഗാന്ത (Propaganda): സ്വീകർത്താക്കളെ വലിയ അളവിൽ തെറ്റിദ്ധരിപ്പിക്കുന്നതിനുവേണ്ടി രാഷ്ട്രീയമോ മറ്റോ ആയ കാരണങ്ങളുടെ പേരിൽ നടത്തുന്ന മുൻവിധിയോടെയുള്ള പ്രചരണങ്ങൾ

c. ആക്ഷേപഹാസ്യം (Satire/ parody): ഹാസ്യത്തിനും തമാശക്കും വേണ്ടി നടത്തുന്ന വ്യാജപ്രചരണങ്ങൾ

d. അലസമായ മാധ്യമപ്രവർത്തനം (Sloppy journalism): ആധികാരികത ഉറപ്പാക്കാതെയും വേണ്ടത്ര അന്വേഷണം നടത്താതെയും പ്രചരിപ്പിക്കുന്ന തെറ്റായ വാർത്തകൾ

e. തെറ്റിദ്ധരിപ്പിക്കുന്ന തലക്കെട്ടുകൾ (Misleading Headings): വ്യാജമല്ലാത്ത വാർത്തകൾ തന്നെ തെറ്റിദ്ധരിപ്പിക്കുന്നതോ ഉദ്വേഗജനകമോ ആയ തലക്കെട്ടുകളോടെ അവതരിപ്പിക്കുന്നത്.

f. പക്ഷം പിടിച്ചുള്ള വാർത്തകൾ (Biased/ slanted news): സ്വന്തം താത്പര്യങ്ങൾക്കും ആശയഗതികൾക്കും അനുസരിച്ചുള്ള

വാർത്തകൾ മാത്രം പ്രചരിപ്പിക്കുന്നതും ഏതു വാർത്തയെയും അപ്രകാരം വളച്ചൊടിച്ച് ഉപയോഗിക്കുന്നതും.

2. സാമൂഹ്യമാധ്യമങ്ങളിലെ ഫെയ്ക്ക് ന്യൂസും ഫിൽറ്റർ ബബിളും (Filter Bubble)

എണ്ണത്തിൽ വളരെ വിശാലമായ സ്വീകർത്താക്കളിലേക്ക് എത്തിച്ചേരാനുള്ള സാധ്യത മുൻകൂട്ടിക്കണ്ട് അതിനെ സാമ്പത്തിക ലാഭത്തിനുള്ള ഉപാധിയാക്കി മാറ്റിയിരിക്കുകയാണ് പലരും. വ്യാജവാർത്തകളുടെ നിർമ്മാണവും വിതരണവും ലാഭമുള്ള ബിസിനസ്സാണെന്ന് അവർ മനസ്സിലാക്കിയിരിക്കുന്നു. ഒരു കഥക്ക് ലഭിക്കുന്ന ക്ലിക്കുകളുടെ എണ്ണത്തിലൂടെ പരസ്യവും അതിന്റെ നിരക്കുകളും നിശ്ചയിച്ച് പണം കൊയ്യാൻ അവർക്ക് കഴിയുകയും ചെയ്യുന്നു.

സാമൂഹ്യമാധ്യമങ്ങളിലൂടെ ലഭിക്കുന്നതെല്ലാം ശരിയാണെന്ന ധാരണയെ തിരുത്തുന്നതാണ് ഫിൽറ്റർ ബബിൾ (Filter Bubble). സാമൂഹ്യമാധ്യമങ്ങളിൽ നമ്മുടെ സ്വന്തം ഐഡി ഉപയോഗിച്ച് നാം തിരയുന്നതെന്താണെന്ന് മനസ്സിലാക്കിക്കൊണ്ട് അത്തരം കാര്യങ്ങളെ മാത്രമായി നമ്മുടെ മുന്പിൽ അവതരിപ്പിക്കുകയാണ് പല സെർച്ച് എഞ്ചിനുകളും ചെയ്യുന്നത്. ഗൂഗിളിലും ഫെയ്സ്ബുക്കിലും എല്ലാം ഇത്തരത്തിലുള്ള ഉള്ളടക്കം കാണാൻ കഴിയും. വ്യത്യസ്തമായ കാഴ്ചപ്പാടുകളെയും അഭിപ്രായങ്ങളെയും മനസ്സിലാക്കുന്നതിൽ നിന്നും ഫിൽറ്റർ ബബിൾ എന്നുവിളിക്കുന്ന ഈ സംവിധാനം നമ്മെ തടയുന്നു. അതിനാൽത്തന്നെ നാം കണ്ടുകൊണ്ടിരിക്കുന്നതും വായിച്ചുകൊണ്ടിരിക്കുന്നതും നമ്മുടെ താത്പര്യങ്ങൾക്കനുസരിച്ച് നാം അന്വേഷിച്ചതോ തിരഞ്ഞതോ ആയ വിവരങ്ങളുടെ ഉള്ളടക്കങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തിയുള്ളവയാണ്. അല്ലാതെ യഥാർത്ഥ വസ്തുതകളുടെ ശരിയായ വിവരണങ്ങളാകണമെന്ന് യാതൊരു നിർബന്ധവുമില്ല.

### 3. വ്യാജവാർത്തകളെ തിരിച്ചറിയാൻ

ഗുണപരമായ സാംസ്കാരികമാറ്റങ്ങൾ അഭിലഷിക്കുന്നുവെങ്കിൽ നാം ചെയ്യേണ്ട പ്രധാനകാര്യങ്ങളിലൊന്ന് വ്യാജവാർത്തകളെ നിരുത്സാഹപ്പെടുത്തുകയും പ്രതിരോധിക്കുകയും ചെയ്യുക എന്നതാണ്. വ്യാജവാർത്തകളെ പ്രതിരോധിക്കുന്നതിനും അവയോട് പ്രതികരിക്കുന്നതിനുമുള്ള സൗകര്യം ഫെയ്സ്ബുക്ക് പോലെയുള്ള സാമൂഹ്യമാധ്യമങ്ങൾ നല്കുന്നുവെങ്കിലും അവ ഫലപ്രദമായി ഉപയോഗിക്കപ്പെടുന്നുണ്ടോയെന്ന് ചിന്തിക്കണം. വ്യാജവാർത്തകളെ തിരിച്ചറിയാനുള്ള ചില മാർഗ്ഗങ്ങൾ ഇവയാണ്:

a. ശ്രദ്ധിച്ചു വായിക്കുക

b. തലക്കെട്ടിനപ്പുറം ചിന്തിക്കുക

c. മറ്റു ഉറവിടങ്ങൾ പരിശോധിക്കുക

d. വസ്തുതകൾ എന്താണെന്ന് അന്വേഷിക്കുക

e. നമ്മുടെ മുൻവിധികൾ പരിശോധിക്കുക

f. ഇതൊരു തമാശയാണോയെന്ന് ഉറപ്പാക്കുക

4. വ്യാജവാർത്തകൾ സമൂഹത്തെ സ്വാധീനിക്കുന്നതെങ്ങനെ?

വ്യാജവാർത്തകളുടെ സ്വാധീനം പല വിധത്തിൽ സമൂഹത്തിൽ ദൃശ്യമാണ്. വായിക്കുന്നതെല്ലാം സത്യമാണെന്ന് കരുതുന്ന ഒരു വലിയ വിഭാഗം മനുഷ്യർ അത്തരം വ്യാജവാർത്തകളുടെ ചുവടുപിടിച്ച് അഭിപ്രായപ്രകടനങ്ങൾക്കും അഭിപ്രായരൂപീകരണങ്ങൾക്കും മുതിരുന്നതും അത്തരം പല അബദ്ധങ്ങളും രൂപപ്പെടുന്നതും നാം കണ്ടുകൊണ്ടിരിക്കുകയാണ്. മരുന്നുകളും ചികിത്സാവിധികളുമായി ബന്ധപ്പെട്ട പല വാർത്തകളും അനേകരെ കൂടുതൽ വലിയ രോഗികളാക്കിത്തീർക്കുന്നുണ്ട. ലോകാവസാനവുമായി ബന്ധപ്പെട്ട വാർത്തകൾ വായിച്ച പരിഭ്രമിച്ചിരിക്കുന്നവരുണ്ട്. ശാസ്ത്രീയമെന്നും കണ്ടുപിടുത്തങ്ങളിലധിഷ്ഠിതമെന്നും പറഞ്ഞ് പ്രത്യക്ഷപ്പെടുന്ന പല വ്യാജവാർത്തകളും അനേകരെ സ്വാധീനിക്കുന്നുണ്ട്. മതവിശ്വാസവുമായി ബന്ധപ്പെട്ട അനേകമനേകം (ഭാവാത്മകവും, നിഷേധാത്മകവും) വ്യാജവാർത്തകൾ മലയാളിയുടെ മതാത്മകജീവിതത്തെ ഈ നാളുകളിൽ വളരെയധികം അസ്വസ്ഥതപ്പെടുത്തുകയും ചെയ്യുന്നു. ചുരുക്കത്തിൽ, വലിയ തെറ്റിദ്ധാരണകളിലേക്ക് നയിച്ച് സമൂഹത്തെ അബദ്ധങ്ങളിലും തെറ്റിദ്ധാരണകളിലും നിലനിർത്തുകയാണ് ഇത്തരം വ്യാജവാർത്തയുടെ നിർമ്മാതാക്കൾ ചെയ്യുന്നത്.

### 5. വ്യാജവാർത്തകളെ വിശ്വസിക്കുന്നത് ആരാണ്?

വ്യാജവാർത്തകളെ വിശ്വസിക്കുന്നത് ആരാണ് എന്നതിനെക്കുറിച്ചുള്ള മനശാസ്ത്രപരമായ വിശകലനങ്ങൾ അന്താരാഷ്ട്രതലത്തിൽ പ്രശസ്തമായ സർവ്വകലാശാലകളിൽ നിന്നുള്ള വിദഗ്ദർ ചേർന്ന് തയ്യാറാക്കിയിട്ടുണ്ട് (Please read the study in this link: https://static1.squarespace.com/static/51ed234ae4b0867e2385d879/t/5bd18eefb208fc4331c665b9/1540460280675/2018+Bronstein+et+al+-+JARMAC.pdf). പഠനമനുസരിച്ച് വേഗത്തിൽ മതിഭ്രമത്തിന് വശംവദരാകുന്നവരാണ് (Delusion-prone individuals) വ്യാജവാർത്തകളെ വിശ്വസിക്കുന്നവർ. എന്തുകൊണ്ടെന്നാൽ, ഇത്തരക്കാർക്ക് വിശകലനപരമായ ചിന്തയോടോ ക്രിയാത്മകമായി തുറവിയുള്ള ചിന്തകളോടോ താത്പര്യമില്ല. 900 പേരെ ഉൾപ്പെടുത്തിക്കൊണ്ടു നടത്തിയ രണ്ട് ഓൺലൈൻ പഠനങ്ങളുടെ അടിസ്ഥാനത്തിലാണ് ഗവേഷകർ ഈ നിഗമനങ്ങളിലേക്കെത്തുന്നത്. പഠനമനുസരിച്ച് ഇത്തരക്കാർ ശരിയായ വാർത്താതലക്കെട്ടുകളെ അവിശ്വസിക്കുന്നവരും വ്യാജവാർത്തകളുടെ തലക്കെട്ടുകളെ സത്യമായി പരിഗണിക്കുന്നവരും ആണ്. ഇത്തരക്കാർ സത്യമെന്ന് വിശ്വസിക്കുന്ന പല വാർത്തകളും സാമാന്യബുദ്ധിയുപയോഗിച്ച് ചിന്തിച്ചാൽ അസംഭവ്യങ്ങളായ കാര്യങ്ങളായിരിക്കുമെന്നത് പ്രശ്നത്തിന്റെ വ്യാപ്തി മനസ്സിലാക്കാൻ സഹായിക്കും. തെളിവില്ലാതെ സ്വന്തം അഭിപ്രായത്തിൽ ഉറച്ചു നിൽക്കുന്നവർ, മതതീവ്രവാദികൾ എന്നീ ഗണത്തിൽപ്പെടുന്നവരും വ്യാജവാർത്തകളെ വിശ്വസിക്കുന്നവരാണെന്ന് ഇതേ പഠനം തന്നെ വെളിപ്പെടുത്തുന്നുണ്ട്. സ്വയം പരിശോധിക്കാനും ചുറ്റുമുള്ളവരെ വിലയിരുത്താനും സഹായകമാണ് ഈ പഠനം. ഇന്ന് സാമൂഹ്യമാധ്യമങ്ങളിലേക്ക് നോക്കിയാൽ വ്യാജവാർത്തകൾ നിർമ്മിക്കുന്നവർ, അത് പ്രചരിപ്പിക്കുന്നവർ, അതില് വിശ്വസിക്കുന്നവർ എന്നിങ്ങനെ മൂന്ന് വിഭാഗങ്ങളിലായി സ്വീകർത്താക്കളെ തരംതിരിക്കാൻ സാധിക്കും. അതിനെ ചോദ്യം ചെയ്യുകയോ അവിശ്വസിക്കുകയോ ചെയ്യുന്നത് ഒരു ന്യൂനപക്ഷം മാത്രമാണ്.

### സമാപനം

സമൂഹത്തെ മൊത്തമായി മതിഭ്രമത്തിലേക്ക് തള്ളിവിടുകയും മനുഷ്യരെ ചിന്താശക്തിയെ വെല്ലുവിളിക്കുകയും അവരെ തെറ്റിദ്ധരിപ്പിക്കുകയും അങ്ങനെ സമൂഹത്തിൻറെ യുക്തിഭദ്രതയെ ദുർബലപ്പെടുത്തുകയും ചെയ്യുന്ന ഒരു സാമൂഹിക തിന്മായായിക്കണ്ട് വ്യാജവാർത്തകളുടെ നിർമ്മാതാക്കളെയും അവയുടെ വിതരണക്കാരെയും നിഷ്കാസനം ചെയ്യേണ്ടുന്ന സമയം അതിക്രമിച്ചിരിക്കുന്നു. താമസിക്കുന്ന ഓരോ ദിവസവും വ്യാജം പ്രചരിപ്പിക്കുന്നതിൽ അവർ വൈദഗ്ദ്യം കരസ്ഥമാക്കുകയും ജനസാമാന്യത്തിൻറെ അജ്ഞതയെ ചൂഷണം ചെയ്ത് അവരുടെ വികാരങ്ങളെയും ദൗർബല്യങ്ങളെയും കച്ചവടച്ചരക്കാക്കി മാറ്റുകയും ചെയ്യും. ധാർമ്മികതയുള്ള രാഷ്ട്രീയവും ആഴമുള്ള മതാത്മകതയും സത്യമുള്ള ശാസ്ത്രവും നമുക്കും നമ്മുടെ തലമുറക്കും കിട്ടാക്കനിയാക്കി മാറ്റാൻ മാത്രം പര്യാപ്തമാണ് വ്യാജവാർത്തകളുടെ വ്യാപനമെന്ന ഭീതിപ്പെടുത്തുന്ന സത്യം നമുക്ക് മറക്കാതിരിക്കാം.

### References


1. Explained: What is Fake News?, https://www.webwise.ie/teachers/what-is-fake-news/, accessed 25 March, 2019.

2. Bronstein, M.V., et al. Belief in Fake News is Associated with Delusionality, Dogma- tism, Religious Fundamentalism, and Reduced Analytic Thinking. Journal of Applied Research in Memory and Cognition (2018), https://doi.org/10.1016/j.jarmac.2018.09.005, accessed 26 March, 2019.

ധ്യാനം



# ഒന്നാം നൂറ്റാണ്ടിന്റെ ഒന്നാമത്തെ ദുഃഖവെള്ളിയാഴ്ച്ച സംഭവങ്ങൾ സാരഥികൾ സാക്ഷികൾ



എസ്.എച്ച്.എം. വിൽസൺ
അഞ്ചൽ

നാമിപ്പോൾ കുരിശിൻ ചുവട്ടിൽ നിൽക്കുന്നു. ഗോഗുൽത്തായിൽ തലയോടിടം എന്ന സ്ഥലത്തു നാട്ടിയ അതേകുരിശിൽ ചുവട്ടിൽത്തന്നെ. മനുഷ്യവർഗ്ഗത്തിനു മുഴുവനും വേണ്ടി സ്വയം ബലിയായിത്തീർന്ന യേശുതമ്പുരാന്റെ കുരിശിന്റെ ചുവട്ടിൽ. അതേ കുരിശ്, ആ വി.കുരിശ്. സ്ലീബാ ഉയർത്തിയിരിക്കുന്ന ദൈവാലയത്തിൽ കുരിശിനെ പ്രണമിച്ചുകൊണ്ട് നാം നിൽക്കുന്നു. നമ്രശിരസ്കരായി നൂറ്റാണ്ടുകൾക്കപ്പുറത്ത് ഒന്നാം നൂറ്റാണ്ടിലെ ഒന്നാമത്തെ ദു:ഖ വെള്ളിയാഴ്ച, ലോകത്ത് ആദ്യമായും അവസാനമായും സംഭവിച്ച ഒരു മഹാ ത്യാഗത്തിന് സാക്ഷ്യം വഹിച്ചവരെയും പങ്കാളികളെയും പരിചയപ്പെടാം.

കുരിശിൻ ചുവിട്ടിലെ മനുഷ്യരുടെ മനസ്സിൽ കൂടി ഒരായിരം വിഷാദം കടന്നു പോകുന്നു. കാൽവരിമുതൽ ഇവിടെ വരെയും ഏക ദേശമായി പറഞ്ഞാൽ AD 33 മുതൽ 2019 വരെയും, ഇനി തുടർന്നും കടന്നു പോയവരുടെയും ഇപ്പോൾ ജീവിച്ചിരിക്കുന്നവരുടെയും ഇനി ജനിക്കാനിരിക്കുന്നവരുടെയും മനസ്സിലൂടെ ആ വിഷാദം കടന്നുപോകും. ക്രിസ്തുവിന്റെ കുരിശിലെ ബലി മനുഷ്യകുലത്തിനു വേണ്ടിയുള്ള പാപപരിഹാര ബലി.

ലോക ചരിത്രത്തെ രണ്ടായി വിഭജിച്ച യേശുവിന്റെ ജനനം. ലോകത്തിൽ സത്യത്തിന്റെ അവതാരം ചരിത്രസത്യം ക്രിസ്തുവിനു മുമ്പും ക്രിസ്തുവിനു ശേഷം ലോക ജനതയുടെ ചരിത്രത്തിൽ ഏവരും അംഗീകരിക്കുന്ന ഏക സത്യം. ക്രിസ്തുവിന്റെ ജനനം, ക്രിസ്തുവിന്റെ മരണം, മൂന്നാം നാൾ മഹത്വത്തോടുകൂടിയുള്ള പുനരുദ്ധാനം.

ക്രിസ്തുവല്ലാതെ ആരും മരിച്ച് ഉയർത്തെഴുന്നേറ്റിട്ടില്ല. ഇത് അസത്യമായിരുന്നെങ്കിൽ ഇത്തരം മറ്റൊരു കഥ മെനെഞ്ഞെടുക്കുവാൻ അതിനു മുൻപോ അതിനു പിൻപോ ആരെങ്കിലും മുതിരുമായിരുന്നില്ലേ?

കുരിശിൽ സത്യത്തെ മൃത്യുവിനേൽപ്പിച്ചു കൊടുത്തു. സ്നേഹത്തെ തേജോവധം ചെയ്തു. നന്മയെ അന്ധകാര വൃതയാക്കി. ധർമ്മത്തെ നിഷ്കാസനം ചെയ്തു. ദേവാലയത്തിലെ തിരശ്ശില മുകൾമുതൽ താഴെവരെ രണ്ടായി കീറി. ഭൂമി കുലുങ്ങി പാറകൾ പിളർന്നു. ശവകുടീരങ്ങൾ തുറക്കപ്പെട്ടു. സൂര്യൻ ഇരുണ്ടു അന്ധകാരം സർവത്ര വ്യാപിച്ചു. ഇതിന്റെ പ്രത്യാഘാതം അവിടെ കൂടിയിരുന്നവരിൽ ഉണ്ടായി. ഇത് എന്നിൽ എന്ത് പ്രത്യാഘാതം ഉളവാക്കി നമ്മുക്ക് ചിന്തിക്കാം.

നാലു ദിവസങ്ങൾക്ക് മുമ്പ് രാജാധിരാജന് ഓശാന പാടി ആർത്തുല്ലസിച്ചു ആനന്ദ നൃത്തം ചെയ്ത് ഏതിരേറ്റുകൊണ്ട് പോയ രാജാവിനെ രണ്ടു കള്ളന്മാരുടെ മദ്ധ്യേ കൈകാലുകളിൽ ആണി അടിച്ചു കയറ്റി വിലാവു കുത്തിത്തുറന്ന് തലയിൽ മുൾമുടി ധരിപ്പിച്ച് അർദ്ധ നഗ്നനാക്കി കുരിശിലേറ്റി, യൂദന്മാരുടെ രാജാവെ ഇറങ്ങി വരികയെന്ന് പരിഹസിക്കുന്നു. എലോയ് എലോയ് ലാമാ സബ്കത്താനി എന്റെ ദൈവമേ എന്റെ ദൈവമേ നീ എന്നെ ഉപേക്ഷിച്ചത് എന്തുകൊണ്ട്? (മർക്കോസ് : 15- 34)

ഇതുകേട്ടാൽ കരയാത്തവരുണ്ടോ ഉണ്ട്, ഉണ്ടായിരുന്നു. ഇന്നും ഉണ്ട്.

ഇതാ അവൻ ഏലിയായെ വിളിക്കുന്നു അവനെ താഴെ ഇരക്കാൻ ഏലിയാ വരുമോ എന്നു നമ്മുക്കുകാണാം (മർക്കോസ് 15-35,36) നാമും ഇത്തരത്തിൽ ചിന്തിച്ചിട്ടുണ്ടോ എന്നു പരിശോധിക്കാം.

കർത്താവിന്റെ പീഢാനുഭവവുമായി ബന്ധപ്പെട്ട സംഭവങ്ങളും സംഭവങ്ങൾക്കു

സാക്ഷ്യം വഹിച്ചവരും കുരിശിൻ ചുവട്ടിലെ ഏതാനും ചിലരും ആരൊക്കെയെന്ന് നോക്കാം.

കർത്താവിന്റെ ഇടത്തും വലത്തും രണ്ട് കള്ളന്മാർ, മഗ്ദലനമറിയം, യോസെയുടെയും ചെറിയ യാക്കോബിന്റെയും അമ്മയായ മറിയം, സലോമി, ശതാധിപൻ അരിമത്തിയാക്കാരൻ ജോസഫ്, കീറേനാക്കാരൻ ശിമയോൻ, വെറോനിക്കാ, ശിഷ്യൻമാർ, പടയാളികൾ, പ്രധാന പുരോഹിതന്മാർ, മാതാവായ മറിയം, നിയമജ്ഞർ, പ്രമാണികൾ, കാഴ്ചക്കാരായ ജനം.അങ്ങകലെ ബറാബാസ്, പീലാത്തോസ്, പീലാത്തോസിന്റെ ഭാര്യ, യൂദാസ് മരക്കൊമ്പിൽ, ഹേറോദേസ് യേശുവിനെപ്പറ്റി കേട്ടിരുന്നതു കൊണ്ട് കാണാൻ സന്തോഷിച്ചിരുന്നയാൾ, യേശു ഗലീലിയാക്കാരനായിരുന്നതു കൊണ്ട് ഹേറോദേസിന്റെ അധികാര പരിധിയിൽപ്പെട്ടവനായിരുന്നു. യേശുവിന്റെ വിചാരണ മുഖാന്തിരം ഹോറോദേസും പീലാത്തോസും മിത്രങ്ങളായി മാറി. (ലൂക്കാ 23- 6,12)

മാതാവ് ദു:ഖത്തെ ഹൃദയത്തിൽ സംഗ്രഹിച്ചു. ജറുസലേം ദൈവാലയത്തിൽ വച്ച് ശിമയോൻ പറഞ്ഞത് കുരിശിൻ ചുവട്ടിൽ സാധ്യതാപ്രായമായി. നിന്റെ ഹൃദയത്തിലൂടെ ഒരു വാൾ തുളച്ചുകയറുകയും ചെയ്യും. (ലൂക്കാ:2-35)

കള്ളന്മാർ താന്താങ്ങളുടെ കുറ്റത്തിന് ശിക്ഷാർഹരായവർ, അനുതാപിയായ വലതു ഭാഗത്തെ കള്ളൻ പാപിയായ് ജീവിച്ചെങ്കിലും സത്യം ഗ്രഹിച്ച് ദൈവത്തോട് രമ്യപ്പെട്ടു സത്യത്തിനു സാക്ഷ്യം വഹിച്ചവൻ ലോകത്തെ ഏറ്റവും വലിയ ഭാഗ്യവൻ. കർത്താവിനോടൊപ്പം കുരിശിലേറി മരിക്കാനും പാതാളത്തിൽ പോകാനും സ്വർഗ്ഗ രാജ്യത്തിൽ പ്രവേശിക്കാനും ഭാഗ്യം ലഭിച്ചവൻ.

യേശുവേ നീ നിന്റെ രാജ്യത്തു പ്രവേശിക്കുമ്പോൾ എന്നേയും ഓർക്കേണമേ (ലൂക്കാ: 23- 42) സത്യമായി ഞാൻ നിന്നോടു പറയുന്നു നീ ഇന്ന് എന്നോടു കൂടി പറുദീസായിലായിരിക്കും. (ലൂക്കാ : 23-43) മൂഢനായ ഇടതുഭാഗത്തെ കള്ളൻ രക്ഷകൻ തോളോടു തോൾ ചേർന്നു നിന്നിട്ടും സ്വർഗ്ഗീയ ഭാഗ്യം ഒരു വാക്ക് ഉച്ചരിച്ചാൽ മാത്രം ലഭിക്കാമായിരുന്നിട്ടും നഷ്ടപ്പെടുത്തിയവൻ. വലതു ഭാഗത്തെ കള്ളന്റെ യാചനയോടു ചേർന്ന് എന്നേയും എന്നു മാത്രം പറഞ്ഞാൽ മതിയാരുന്നു. മഹത്വം നഷ്ടപ്പെടുത്തിയ ലോകത്തെ ഏറ്റവും ഭാഗ്യ ഹീനൻ. നാമായിരുന്നുവെങ്കിൽ എന്തു ചെയ്യുമായിരുന്നു? ഇപ്പോഴതിനുള്ള അവസരമല്ലേ? തയ്യാറാകണ്ടേ?

അങ്ങകലെ യൂദാസ് മരക്കൊമ്പിൽ പിടഞ്ഞു പിടഞ്ഞു പ്രാണനെ വേർപ്പെടുത്താൻ ബദ്ധപ്പെടുന്നു. മുപ്പതു വെള്ളിക്കാശിന്റെ വിലക്ക് നിരപരധിയുടെ രക്തം ഒറ്റിക്കൊടുത്തു. യൂദാസ് ചിന്തിച്ചിട്ടുണ്ടായിരിക്കാം യേശുവിന്റെ മരണത്തിനുമുമ്പേ മരിക്കണം നാഥൻ മരിക്കുന്നതിനു മുമ്പേ പാതാളത്തിലെത്തിയാൽ രക്ഷയുണ്ടാകും. നാഥനോടൊപ്പം ഉത്ഥാനം ചെയ്യാം. സ്വർഗ്ഗം പൂകാം. രക്ഷയുണ്ടായില്ല. യൂദാസിന്റെ ആത്മാവ് ഇന്നും അലയുന്നു.

ആത്മഹത്യ പാപമാണെന്നും ദൈവം തന്ന ജീവനം നിഹനിക്കാൻ തനിക്ക് അധികാരമില്ലെന്നും യൂദാസ് അറിഞ്ഞിരിക്കാനാണു സാധ്യത. ദ്രവ്യാഗ്രഹം മൂലം നിഷ്കളങ്ക രക്തത്തെ ഒറ്റിക്കൊടുത്ത കാശിന്റെ ഉടമസ്ഥനായി തീർന്ന സമയം മുതൽ യൂദാസ് ബുദ്ധി ഭ്രമം ബാധിച്ചവനെപ്പോലെ ആയിത്തീർന്നു. പൈശാചിക ബന്ധനത്താൽ സമചിത്തത നഷ്ടപ്പെട്ടു.

വെള്ളിനാണയങ്ങൾ ദൈവാലയത്തിൽ വലിച്ചെറിഞ്ഞിട്ടു പോയി. പ്രധാന പുരോഹിതൻ പറഞ്ഞു ഇത് രക്തത്തിന്റെ വിലയാകയാൽ ഭണ്ഡാരത്തിൽ നിക്ഷേപിക്കുന്നത് അനുവദനീയമല്ല. ആ പണം കൊടുത്ത് വിദേശികളെ സംസ്കരിക്കാൻ കുശവന്റെ പറമ്പു വാങ്ങി. ഇന്നും അത് രക്തത്തിൻരെ പറമ്പ് എന്നറിയപ്പെടുന്നു. അധാർമ്മികമായി ലഭിച്ച പണം ദൈവിക കാര്യങ്ങൾക്കു നല്കിയാൽ കടുത്ത ശിക്ഷയുണ്ടാകും. വിശുദ്ധമായത് ദൈവത്തിനു സമർപ്പിക്കണം.

പീലാത്തോസ് സത്യം അറിഞ്ഞിരുന്നിട്ടും ജനത്തേയും മേലധികാരികളെയും ഭയന്ന് നീതി പ്രവർത്തിക്കാത്ത ഭരണാധികാരി. പീലാത്തോസിന്റെ ഭാര്യ മാത്രമല്ല അവൻ ന്യായാസനത്തിൽ ഉപവിഷ്ടനായിരിക്കുമ്പോൾ അവന്റെ ഭാര്യ അവന്റെ അടുത്തേക്ക് ആളയച്ച് അറിയിച്ചു. ആ നീതിമാന്റെ കാര്യത്തിൽ ഇടപെടരുത്. അവൻ മൂലം സ്വപ്നത്തിൽ ഞാൻ ഇന്നു വളരെയേറെ ക്ലേശിച്ചു. (മത്തായി 27- 19)

സാധാരണ ഗതിയിൽ നമ്മുടെ നാട്ടിൻ പുറത്തെ ആചാരമനുസരിച്ച് ആണുങ്ങൾ സംസാരിക്കുന്നിടത്ത് നിനെക്കെന്തു കാര്യം നീ പോടീ അപ്പുറത്ത് എന്നു പറഞ്ഞ് ഭാര്യയേയും പരിചാരകരെയും ശകാരിക്കുമായിരുന്നു. പീലാത്തോസ് ഒന്നും പറഞ്ഞില്ല. തുടർന്നു വരുന്ന സംഭാഷണങ്ങൾ അദ്ദാങത്തിന്റെ മാനസികാവസ്ഥ വെളിപ്പെടുത്തുന്നു.

ഇവരിൽ ആരേ വിട്ടു തരാനാണ് നിങ്ങൾ ആഗ്രഹിക്കുന്നത് ഉത്തരം ബറാബാസ്.

ക്രിസ്തു എന്നു വിളിക്കുന്ന യോശുവിനെ ഞാൻ എന്തു ചെയ്യണം അവനെ ക്രൂശിക്കുക. പീലാത്തോസ് അക്ഷമനായി. അവൻ എന്തു തിന്മയാണ് ചെയ്തത്? അവനെ ക്രൂശിക്കുക.

വെള്ളമെടുത്ത് കൈകഴുകിക്കൊണ്ട് ഈ നീതിമാന്റെ രക്തത്തിൽ എനിക്കു പങ്കില്ല അതു നിങ്ങളുടെ കാര്യമാണ്. അവന്റെ രക്തം ഞങ്ങളുടെ മേലും ഞങ്ങളുടെ സന്തതികളുടെ മേലും ഇരുന്നു കൊള്ളട്ടെ ജനം ശിക്ഷാവിധി ഏറ്റുവാങ്ങി അതു യാഥാർത്ഥ്യമായെന്നതിന്റെ തെളിവ്.

കർത്താവ് കുരിശു ചുമന്നു പോകവേ ഓർശ്ലേം പുത്രിമാരെ നിങ്ങളെയും നിങ്ങളുടെ സന്താനങ്ങളെയും ഓർത്ത് വിലപിക്കുവിൻ എന്നു പറഞ്ഞു.

അതാ അതാ അവിടെ വാഗ്ദത്തനാട് തേനും പാലും ഒഴുകുന്ന കാനൻദേശം മോശ കൈപിടിച്ച കൂട്ടികൊണ്ടു വന്ന് ഫറവോയുടെ അടിമത്തത്തിൽ നിന്ന് സംരക്ഷണം ലഭിച്ച ജനം ജമമൈ ഛ്ല്യ പെസഹായ്ക്കു വിടുതൽ ലഭിച്ച ജനം മറ്റൊരു പെസഹായുടെ മോചന പ്പെരുന്നാളിന്റെ പിറ്റേന്ന് ഈ നീതിമാന്റെ രക്തത്തിന്റെ പൂർണമായ ഉത്തരവാദിത്വം ഏറ്റുവാങ്ങി. തങ്ങൾക്കു മാത്രമോ? സന്താനങ്ങൾക്കും തലമുറകൾക്കും വേണ്ടി.

അബ്രഹാമിന്റെയും, ജോബിന്റെയും ലോത്തിന്റെയും വിശ്വാസമുള്ളവർക്ക് വിശ്വസിക്കാം നേരിൽ ദർശിക്കാം. രക്തപാതകത്തിന്റെ ഉത്തരവാദിത്വം ഏറ്റുവാങ്ങിയവർ ലോകത്തിന്റെ നാനാ ഭാഗങ്ങളിലേക്കു ചിന്നിച്ചിതറി. അന്റാർട്ടിക് മുതൽ ആർട്ടിക് വരെ ഭൂമിയുടെ അതിർത്തികളോളം To the Uttermost Part of the Earth ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിലും കേരളത്തിലും യഹൂദർ കുടിയേറിപ്പാർത്തു ദൈവം കരുണകാട്ടി. ഒന്നാം നൂറ്റാണ്ടിൽ സ്വയം ഏറ്റുവാങ്ങിയ ശാപ ശിക്ഷയുടെ കാഠിന്യം കുറയ്ക്കാൻ ദൈവം തീരുമാനിച്ചു. ഫറവോയുടെ അടിമത്വത്തിൽ നിന്നും മോചിപ്പിച്ചു തിരികെ കൊണ്ടുവന്നു പാർപ്പിച്ച ജനതയുടെ സന്തതി പരമ്പരകളെ ഒന്നിച്ചു ചേർക്കാൻ കർത്താവിനു കരുണ തോന്നി.

ഇരുപതാം നൂറ്റാണ്ടിൽ 1947 നവംബർ 29 തിനു യുണൈറ്റിഡ്നേഷൻസ് പാലസ്തീനെ യൂദന്മാർക്കും അറബികൾക്കുമായി ഭാഗിച്ചു കൊടുത്തു. 1948 മേയ് 15 നു ഇസ്രയേൽ രാഷ്ട്രം നിലവിൽ വന്നു. യഹൂദന്മാർ മറ്റൊരു രാഷ്ട്രം പുരാതന പാലസ്തീന്റെ ഒരു ചെറിയ ഭാഗം 20325 ചതുരശ്ര കിലോമീറ്റർ വിസ്തീർണം. കേരളത്തിന്റെ പകുതി വലുപ്പം അന്നുമുതൽ അറബി ഇസ്രയേൽ സംഘട്ടനം PLO നേതാവ് (Palastine Liberal Organisation) യാസർ അരാഫത്ത് ജറുസലേം തലസ്ഥാനമായി ഒരു സ്വതന്ത്ര രാഷ്ട്രം പ്രഖ്യാപിച്ചു 1988 നവംബർ 15നു ജോർദ്ദാൻ നദീതീരം വെസ്റ്റ് ബാങ്ക്, ഗാസാ എന്നീ പ്രദേശങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട്

അരാഫത്ത് പ്രഖ്യാപിച്ച സ്വതന്ത്ര പാലസ്തീൻ രാഷ്ട്രത്തേ, ലോകത്ത് നിരവധി രാഷ്ട്രങ്ങൾ അംഗീകരിച്ചു കഴിഞ്ഞു.

അറബി ഇസ്രായേൽ സംഘട്ടനം ഇന്നൊരു വാർത്തയല്ലാതായിരിക്കുന്നു. ദാരുണ മരണങ്ങളും രക്തചൊരിച്ചിലും അനുസ്യൂതം തുടരുന്നു. ഇത് നമ്മുടെ കണ്ണു തുറക്കാൻ പര്യാപ്തമായി ഭവിക്കട്ടെ.

# ജനാധിപത്യ ഇന്ത്യക്കായി



ലോക്സഭാ തെരഞ്ഞെടുപ്പിൽ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ വോട്ടു ചെയ്യാനായി പട്ടം ഗവൺമെന്റ് ഗേൾസ് സ്കൂളിലെ പോളിങ് ബൂത്തിലേക്ക്... വിവിധ ദൃശ്യങ്ങൾ

# തിരുവനന്തപുരം മേജർ അതിരൂപതയിൽ വൈദികരാകുവാൻ ആഗ്രഹിക്കുന്നവർക്ക്

## സ്വാഗതം

സെന്റ് അലോഷ്യസ് മൈനർ സെമിനാരി
കേശവദാസപുരം
തിരുവനന്തപുരം



RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 29-04-2019

Christavakahalam Monthly, MAY 2019
Annual Subscription Rs. 150/-
Single Copy Rs. 15/-

# മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം ആകർഷകമായ രൂപകല്പനയിൽ എല്ലാ കുടുംബങ്ങളിലേക്കും...




ക്രൈസ്തവ കാഹളം

വായിക്കുക | വരിക്കാരാകുക | പ്രചരിപ്പിക്കുക

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com